ഓം അർക്കതാരേന്ദുദീപി-
കായൈ നമഃ
ഓം അഗ്നേയ്യൈ നമഃ
ഓം അമരൈ്യ നമഃ
ഓം ആദ്യായൈ നമഃ
ഓം അരവിന്ദനിഭാ-
നനായൈ നമഃ
ഓം ഇന്ദ്രാണ്യൈ നമഃ 870
ഓം ഈശ്വരാരാധ്യായൈ നമഃ
ഓം ഇഡാപിംഗലമധ്യ-
ഗായൈ നമഃ
ഓം ഉമായൈ നമഃ
ഓം ഉഡുരാജമുഖ്യൈ നമഃ
ഓം ഊഹാതീതഗുണാ-
ന്വിതായൈ നമഃ
ഓം ഋദ്ധിദായൈ നമഃ
ഓം ഋഷിസംസേവ്യായൈ നമഃ
ഓം ഋഷിധർമവിധായിന്യൈ നമഃ
ഓം ഔഷധ്യൈ നമഃ
ഓം രോഗതാപഘ്ന്യൈ നമഃ 880
ഓം ഓജസ്തേജഃപ്രകാ-
ശിന്യൈ നമഃ
ഓം കാത്യായന്യൈ നമഃ
ഓം കാവ്യശക്ത്യൈ നമഃ
ഓം കാമാക്ഷ്യൈ നമഃ
ഓം കാമരൂപിണ്യൈ നമഃ
ഓം കാളിന്ദ്യൈ നമഃ
ഓം നർമദായൈ നമഃ
ഓം സിന്ധവേ നമഃ
ഓം കാവേര്യൈ നമഃ
ഓം കല്മഷാപഗായൈ നമഃ 890
ഓം ഖഡ്ഗിന്യൈ നമഃ
ഓം ശംഖിന്യൈ നമഃ
ഓം ഖ്യാതായൈ നമഃ
ഓം ഖ്യാതിഭൂതിസുഖപ്രദായൈ നമഃ
ഓം ഗായത്ര്യൈ നമഃ
ഓം സൂര്യഗായത്ര്യൈ നമഃ
ഓം ത്രിപദായൈ നമഃ
ഓം ചതുഷ്പദായൈ നമഃ
ഓം ഗുഹനീയായൈ നമഃ
ഓം ഗുഹാവാസായൈ നമഃ 900
ഓം ഗുപ്തായൈ നമഃ
ഓം ഗോവിന്ദപൂജിതായൈ നമഃ
ഓം ഘാതിന്യൈ നമഃ
ഓം ഘനദായൈ നമഃ
ഓം ഘോഷായൈ നമഃ
ഓം ഘണ്ടാഘോഷ-
വിജൃംഭിതായൈ നമഃ
ഓം ചന്ദ്രഹാസായൈ നമഃ
ഓം ചാരുരൂപായൈ നമഃ
ഓം ചന്ദ്രചൂഡായൈ നമഃ
ഓം ചതുർഭുജായൈ നമഃ 910
ഓം ഛന്ദോരൂപായൈ നമഃ
ഓം ഛത്രഗുപ്തായൈ നമഃ
ഓം ഛിദ്രച്ഛേദനിവാ-
രിണ്യൈ നമഃ
ഓം ജനിത്ര്യൈ നമഃ
ഓം ജാഹ്നവ്യൈ നമഃ
ഓം ജ്യേഷ്ഠായൈ നമഃ
ഓം ജയന്ത്യൈ നമഃ
ഓം ജയശാലിന്യൈ നമഃ
ഓം ഝല്ലരീവാദ്യ-
സംപ്രീതായൈ നമഃ
ഓം ഝംഝായൈ നമഃ 920
ഓം ഝഷവിലോചനായൈ നമഃ
ഓം ദാനവാന്തകര്യൈ നമഃ
ഓം ദീപ്തായൈ നമഃ
ഓം നാദബിന്ദുകലാ-
ത്മികായൈ നമഃ
ഓം ധർമഗുപ്തായൈ നമഃ

ഓം ധനാധാരായൈ നമഃ
ഓം വീരഭദ്രപുരസ്കൃ–
താయై നമഃ
ഓം നാനാരൂപധരായൈ നമഃ
ഓം നാനാവേദശാസ്ത്ര–
വിഹാരിണ്യൈ നമഃ
ഓം നിർമദായൈ നമഃ 930
ഓം നിസ്പൃഹായൈ നമഃ
ഓം നീത്യൈ നമഃ
ഓം നീലനീരദഗർജ്ജി–
തായൈ നമഃ
ഓം പാവന്യൈ നമഃ
ഓം പരമോദാരായൈ നമഃ
ഓം പരാമോദായൈ നമഃ
ഓം പയസ്വിന്യൈ നമഃ
ഓം ഭക്തപ്രിയായൈ നമഃ
ഓം പ്രിയംകര്യൈ നമഃ
ഓം പഞ്ചപാതക–
നാശിന്യൈ നമഃ 940
ഓം ഫാലനേത്രായൈ നമഃ
ഓം ഫലദാത്ര്യൈ നമഃ
ഓം ഫണിരാജവിഭൂ–
ഷിതായൈ നമഃ
ഓം ബാലകൃഷ്ണപ്രിയായൈ നമഃ
ഓം ബാലായൈ നമഃ
ഓം ബാലാമന്ത്രപ്രപൂജി–
തായൈ നമഃ
ഓം ഭാവിന്യൈ നമഃ
ഓം ഭാസ്വത്യൈ നമഃ
ഓം ഭാമായൈ നമഃ
ഓം ഭീഷണായൈ നമഃ 950
ഓം ഭീതിനാശിന്യൈ നമഃ
ഓം മാധവ്യൈ നമഃ
ഓം മൈഥില്യൈ നമഃ
ഓം മുദ്രായൈ നമഃ
ഓം മലയാചലവാസിന്യൈ നമഃ
ഓം യോഗവിദ്യായൈ നമഃ
ഓം യോഗിഗമ്യായൈ നമഃ
ഓം യാജ്ജിതായൈ നമഃ
ഓം യജ്ഞരൂപിണ്യൈ നമഃ
ഓം യക്ഷിണീയക്ഷസം–
സേവ്യായൈ നമഃ 960
ഓം യാതുധാനവിനാ–
ശിന്യൈ നമഃ
ഓം രമണ്യൈ നമഃ
ഓം രാഗിണ്യൈ നമഃ
ഓം രാമായൈ നമഃ
ഓം രേവത്യൈ നമഃ
ഓം രാജ്യദായിന്യൈ നമഃ
ഓം ലലാടികാലസത്–
ഫാലായൈ നമഃ
ഓം ലലാടനയനപ്രിയായൈ നമഃ
ഓം വാങ്മയ്യൈ നമഃ
ഓം വാക്പ്രദായൈ നമഃ 970
ഓം വീരായൈ നമഃ
ഓം വാരിജാസനപൂജി–
തായൈ നമഃ
ഓം ശാകംഭര്യൈ നമഃ
ഓം ശുകാലാപായൈ നമഃ
ഓം ശർവാണ്യൈ നമഃ
ഓം ശാന്തിദായിന്യൈ നമഃ
ഓം ഷഡ്വർഗനാശിന്യൈ–
ദേവ്യൈ നമഃ
ഓം ഷഡാധാരനികേത–
നായൈ നമഃ
ഓം സർവൈശ്വര്യ–
പ്രദായൈ നമഃ
ഓം സാധ്വ്യൈ നമഃ 980
ഓം സഹിഷ്ണവേ നമഃ
ഓം സാഗരാംബരായൈ നമഃ

ഓം ഹിരണ്യഗർഭായൈ നമഃ
ഓം ഹരിണ്യൈ നമഃ
ഓം ഹാദിവിദ്യാ–
സ്വരൂപിണ്യൈ നമഃ
ഓം ക്ഷീരാബ്ധിതനയായൈ–
ലക്ഷ്മ്യൈ നമഃ
ഓം ക്ഷയക്ഷോഭ –
നിവാരിണ്യൈ നമഃ
ഓം ഗൃഹലക്ഷ്മ്യൈ നമഃ
ഓം രാജ്യലക്ഷ്മ്യൈ നമഃ
ഓം വിശ്വലക്ഷ്മ്യൈ നമഃ 990
ഓം കൃപാമയ്യൈ നമഃ

ഓം വിത്തേശ്വര്യൈ നമഃ
ഓം വിത്തദാത്ര്യൈ നമഃ
ഓം വിജയായൈ നമഃ
ഓം വിജയപ്രദായൈ നമഃ
ഓം ശങ്കരാചാര്യ –
സംസേവ്യായൈ നമഃ
ഓം ശങ്കര്യൈ നമഃ
ഓം ശിവയോഗിന്യൈ നമഃ
ഓം സൗപർണികാതീർഥ–
രൂപായൈ നമഃ
ഓം കുടജാദ്രി –
നിവാസിന്യൈ നമഃ 1000

ഓം മൂകാംബികായൈ നമഃ



# ടിപ്പണി

1. മൂകാംബികാ, 2. മൂകഹന്ത്രീ, 3. മൂകാനാംവാഗ്വിഭൂതിദാ — ദക്ഷിണകർണ്ണാടകത്തിലുള്ള പ്രസിദ്ധമായ മൂകാംബികക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയെ സ്തുതിക്കുന്ന ആയിരം നാമങ്ങളിൽ ആദ്യത്തേതു് മൂകാംബിക എന്നുതന്നെ ആരംഭിക്കുന്നു. മൂകാസുരനെ കൊന്നതുകൊണ്ടും മൂകന്മാർക്കുപോലും വാഗ്വൈഭവം നൽകുന്ന കരുണാമൂർത്തിയായതുകൊണ്ടും മൂകാംബികയെന്നു പേരു്. രണ്ടും മൂന്നും നാമങ്ങളുടെ അർത്ഥം വ്യക്തം.

4. മുഖ്യശക്തി: — എല്ലാ ശക്തികളിലും മുഖ്യയായവൾ, പരാശക്തി.

5. മഹാലക്ഷ്മി: — എല്ലാ ഐശ്വര്യത്തിനും ആധാരഭൂതയായവൾ പാലാഴിമഥനത്തിൽ ഉദ്ഭവിച്ചു് വിഷ്ണുവിന്റെ പത്നിയായിത്തീർന്നതായി പുരാണം.

6. മൂലമന്ത്രസ്വരൂപിണീ — മൂലമന്ത്രം സ്വരൂപമായവൾ. എല്ലാ മന്ത്രങ്ങൾക്കും ആധാരമായ മന്ത്രം മൂലമന്ത്രം. ശ്രീവിദ്യാ, ബാലാ, ബഗളാ, പ്രണവം തുടങ്ങിയവയെ മൂലമന്ത്രമായി പറയാറുണ്ടു്.

7. മഹാസരസ്വതീ, 8. വാണീ, 9. സർവജ്ഞാനസ്വരൂപിണീ — മൂകാംബികാക്ഷേത്രത്തിലെ പ്രതിഷ്ഠ മഹാകാളി, മഹാലക്ഷ്മി, മഹാസരസ്വതി എന്നീ മൂന്നുദേവിമാരുടെ ഐക്യമൂർത്തിയായി കരുതപ്പെടുന്നു. എല്ലാ ജ്ഞാനവും എല്ലാ വിദ്യയും എല്ലാവാക്കും സരസ്വതിയാണ്. സർവശ്രേഷ്ഠമായ ജ്ഞാനമായി ദേവിയെ കരുതുന്നു.

10. മഹാകാളീ, 11. മഹോഗ്രാസാ, 12. മഹാപാപവിനാശിനീ — കാലം എല്ലാത്തിനേയും സൃഷ്ടിക്കുന്നു. നിലനിർത്തുന്നു. നശിപ്പിക്കുകയും ചെയ്യുന്നു. മഹാകാലം സ്വരൂപമായവൾ, എല്ലാത്തിനേയും ഗ്രസിക്കുന്നവൾ — തന്നിൽ ലയിപ്പിക്കുന്നവൾ. പാപപുണ്യങ്ങൾ കാലം കൊണ്ടു് ഉണ്ടാകുന്നവയാണ്. ദേവീസ്മരണ പാപങ്ങളെ നശിപ്പിക്കുന്നു. സത്വരജ:തമോ രൂപിണിയായ മൂകാംബികയെ പന്ത്രണ്ടു നാമം കൊണ്ടു് അവതരിപ്പിച്ചു.

13. പരാശക്തി:, 14. പരാ, 15. ദേവീ, 16. ശിവശക്ത്യൈക്യരൂപിണീ — കാലം ദേശം ദേവമൂർത്തികൾ പ്രകൃതിശക്തികൾ എന്നിവക്കെല്ലാം അപ്പുറത്തുള്ള ചൈതന്യമാകയാൽ പരാശക്തി. ഭക്തർ മാതൃഭാവത്തിൽ സങ്കല്പിക്കുന്നതുകൊണ്ടും പരയായലീലയിൽ ഏർപ്പെടുന്നവൾ ആയതുകൊണ്ടും പരാ എന്നും ദേവീ എന്നും നാമം. ഈ ചൈതന്യം

ശിവനായും ശക്തിയായും രണ്ടു രൂപങ്ങൾ സ്വീകരിക്കുന്നുവെങ്കിലും രണ്ടും തമ്മിൽ ഭേദമില്ലാത്തതുകൊണ്ട് ശിവശക്ത്യൈക്യരൂപിണി. സൗന്ദര്യലഹരി ഒന്നാം ശ്ലോകം നോക്കുക

(തുടർന്നുള്ള 50 നാമങ്ങൾകൊണ്ട് ദേവിയുടെ സ്ഥൂലരൂപവർണ്ണന ആവിഷ്കരിക്കുന്നു

17. ബാലാദിത്യസഹസ്രാഭാ — ആയിരക്കണക്കിനു ബാലസൂര്യന്മാരുടെ ശോഭയുള്ളവൾ — കണ്ണുകൊണ്ടു കാണത്തക്ക വണ്ണം ശാന്തമായ പ്രകാശമുള്ളവൾ.

18. പാടലദ്യുതിശോഭിതാ — ഇളം ചുവപ്പുനിറം കൊണ്ടു ശോഭിക്കുന്നവൾ — പാടലവർണ്ണയായി ദേവിയെ ധ്യാനിച്ചാൽ സർവാഭീഷ്ടസിദ്ധിയെന്ന് തന്ത്രശാസ്ത്രം തുടർന്നുള്ള അനേകം നാമങ്ങളിൽ ഈ വർണ്ണന കാണാം.

19. ദിവ്യാസ്തരണസംപന്നഹേമസിംഹാസനസ്ഥിതാ — ദിവ്യമായ മേൽവിരിപ്പുകൊണ്ട് അലങ്കരിക്കപ്പെട്ട സ്വർണ്ണസിംഹാസനത്തിൽ സ്ഥിതിചെയ്യുന്നവൾ (ആസ്തരണം — വിരിപ്പ്, ഹേമം— സ്വർണ്ണം, ആസ്ഥിതാ — സ്ഥിതിചെയ്യുന്നവൾ).

20. സിന്ദൂരാരുണസൗന്ദര്യശ്രീവിരാജിതവിഗ്രഹാ — സിന്ദൂരംപോലെ അരുണവർണ്ണം ഉള്ള, ഐശ്വര്യം കൊണ്ടു ശോഭിക്കുന്ന, ശരീരമുള്ളവൾ.

21. ദിവ്യരത്നപ്രഭാദീപ്തസൗവർണമുകുടാഞ്ചിതാ — പതിച്ചിട്ടുള്ള ദിവ്യരത്നങ്ങളുടെ പ്രഭാപൂരം കൊണ്ടു ദീപ്തവും സ്വർണ്ണനിർമ്മിതവും ആയ കിരീടം അലങ്കാരമായി ഉള്ളവൾ.

22. കിരീടമധ്യശൃംഗസ്ഥചന്ദ്രലേഖാവിഭൂഷണാ — മൂന്നു ശിഖരങ്ങളുള്ള കിരീടത്തിന്റെ മധ്യശൃംഗത്തെ അലങ്കരിക്കുന്ന ചന്ദ്രക്കലയോടു കൂടിയവൾ.

23. നാനാകുസുമമാലാഢ്യകബരീഭാരശോഭിതാ — നാനാതരത്തിലുള്ള കുസുമമാലകൾകൊണ്ട് അലങ്കരിക്കപ്പെട്ട ഇടതൂർന്ന മുടിക്കെട്ടാൽ ശോഭിക്കുന്നവൾ.

24. കസ്തൂരീതിലകോദ്ഭാസിഫാലബാലേന്ദുരാജിതാ — കസ്തൂരി തിലകം അണിഞ്ഞിട്ടുള്ളതും ചന്ദ്രക്കലപോലെ ശോഭിക്കുന്നതുമായ നെറ്റിയോടു കൂടിയവൾ (സുന്ദരികളായ സ്ത്രീകളുടെ നെറ്റിയെ ചന്ദ്രക്കലയോട് ഉപമിക്കുന്നതു കവിസങ്കേതം).

25. ഭ്രൂലതാചലനോത്സൃഷ്ടവിനഷ്ടഭുവനാവലി: — പുരികക്കൊടികളുടെ ചലനംകൊണ്ട് സൃഷ്ടിക്കപ്പെടുകയും നശിപ്പിക്കപ്പെടുകയും ചെയ്യുന്ന ഭുവനാവലിയോടുകൂടിയവൾ —

ദേവിയുടെ പുരികക്കൊടികളുടെ ചലനത്തിനനുസരിച്ച് ലോകങ്ങൾ ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നു

26. ചന്ദ്രാർക്കാനലസംദീപ്തത്ര്യംബകശ്രീവിലാസിനീ – ചന്ദ്രൻ, സൂര്യൻ, അഗ്നി എന്നിവയുടെ പ്രകാശമുള്ള മൂന്നുകണ്ണുകൾകൊണ്ടു ശോഭിക്കുന്നവൾ.

27. വതംസീഭൂതചന്ദ്രാർക്കകാന്തിബിംബിതഗണ്ഡഭൂ – കർണ്ണാഭരണങ്ങളായിത്തീർന്ന സൂര്യചന്ദ്രന്മാരുടെ പ്രകാശം പ്രതിബിംബിക്കുന്ന കവിൾത്തടങ്ങളോടു കൂടിയവൾ.

28. അംഭോജദലസങ്കാശദീർഘായതവിലോചനാ – താമരപ്പൂവിന്റെ ദലംപോലെ നീണ്ടിടംപെട്ട കണ്ണുകളോടു കൂടിയവൾ.

29. കാരുണ്യസ്നിഗ്ധനേത്രാന്തവീക്ഷണാ, 30. ജഗദംബികാ – കാരുണ്യം കൊണ്ടു നനഞ്ഞ കടക്കൺനോട്ടത്തോടു കൂടിയവൾ. ലോകത്തിന് അമ്മയായവൾ.

31. വികസത്തിലപുഷ്പശ്രീവിജയോന്നതനാസികാ – വിടർന്ന എള്ളിൻ പൂവിന്റെ ഐശ്വര്യത്തെ വിജയിക്കുന്ന ഉയർന്നനാസികയോടു കൂടിയവൾ.

32. ലോകോജ്ജീവനസുധാസ്യന്ദിചാരുമന്ദസ്മിതാങ്കിതാ – ലോകത്തിന് ഉജ്ജീവനം നൽകുന്ന അമൃതപ്രവാഹമായ മനോഹരമന്ദസ്മിതം കൊണ്ട് അലങ്കരിക്കപ്പെട്ടവൾ.

33 ജ്ഞാനപ്രകാശവിസ്താരസ്മിതബിംബാധരാന്വിതാ – ജ്ഞാനമാകുന്ന പ്രകാശത്തെ പ്രസരിപ്പിക്കുന്നതും തുടിച്ചതും തൊണ്ടിപ്പഴം പോലെ മനോഹരമായതുമായ ചുണ്ടുകളോടുകൂടിയവൾ.

34. കുന്ദപംക്തിസമാനാഭദന്തരാജിവിരാജിതാ – മുല്ലമൊട്ടിൻ നിരപോലെ പ്രകാശിക്കുന്ന ദന്തനിരയോടു കൂടിയവൾ.

35. സൗന്ദര്യസാരസർവസ്വചിബുകശ്രീവിലാസിനീ – സൗന്ദര്യസാരത്തിന്റെ സർവ്വസ്വമായ താടിയുടെ ഭംഗികൊണ്ട് ശോഭിക്കുന്നവൾ.

36. ത്രിരേഖാലഗ്നശംഖാഭശ്രീഗളോദ്യന്മുഖാംബുജാ – മൂന്നു വരകളുള്ളതും ശംഖുപോലെ മനോഹരവുമായ കഴുത്തിൻ മുകളിൽ പ്രകാശിക്കുന്ന മുഖമാകുന്ന താമരയോടു കൂടിയവൾ (സാമുദ്രികാശാസ്ത്രപ്രകാരം മൂന്നുവരകളുള്ള കഴുത്ത് ഉത്തമസ്ത്രീകളുടെ ലക്ഷണമാണ്).

37. രക്തമാല്യാംബരധരാ, 38. രക്തഗന്ധാനുലേപനാ – ചെമന്ന നിറമുള്ള മാലകൾ, വസ്ത്രങ്ങൾ എന്നിവ അണിഞ്ഞവൾ. രക്തവർണ്ണമായ കുറിക്കൂട്ടു പൂശിയവൾ.

39. ശരത്പാർവണചന്ദ്രാസ്യാ — ശരത്കാലത്തെ പൂർണ്ണചന്ദ്രനെ പ്പോലെ തെളിഞ്ഞുപ്രകാശിക്കുന്ന മുഖമുള്ളവൾ.

40. ശർമ്മസൗഭാഗ്യദായിനീ — ഭക്തർക്ക് എല്ലാ സുഖവും സൗഭാഗ്യങ്ങളും നൽകുന്നവൾ.

41. ജന്മമൃത്യുജ്വരാഭീതിശോകവ്യാധിനിവാരിണീ — ജനനം, മരണം, ജ്വര, ഭയം, ശോകം, വ്യാധി എന്നിവ ഒഴിവാക്കിക്കൊടുക്കുന്നവൾ.

42. തപ്തകാഞ്ചനവർണാഭാ — കാച്ചിപ്പഴുപ്പിച്ച സ്വർണ്ണത്തിൻെറ നിറവും പ്രകാശവും ഉള്ളവൾ.

43. ചന്ദ്രകോടിസമപ്രഭാ — കോടിക്കണക്കിനു ചന്ദ്രന്മാർ ഒരുമിച്ചു ചേർന്നപോലെ സുഖശീതളമായ പ്രകാശം പ്രസരിപ്പിക്കുന്നവൾ.

44 രത്നകങ്കണകേയൂരവിരാജിതചതുർഭുജാ — രത്നം പതിച്ച കങ്കണം, കേയൂരം എന്നിവകൊണ്ടു ശോഭിക്കുന്ന നാലു കൈകൾ ഉള്ളവൾ.

45. ശംഖചക്രവരാഭീതിപ്രഭാസിതകരോജ്ജ്വലാ — ശംഖം, ചക്രം, വരമുദ്ര, അഭയമുദ്ര എന്നിവകൊണ്ട് ഉജ്ജ്വലിക്കുന്ന കൈകൾ ഉള്ളവൾ.

46. രത്നസംലഗ്നസൗവർണഹാരാവലിവിഭൂഷിതാ — രത്നം പതിച്ചതും സ്വർണ്ണനിർമിതവും ആയ ഹാരങ്ങളാൽ മനോഹരമാംവണ്ണം അലങ്കരിക്കപ്പെട്ടവൾ.

47 വന്യപ്രസൂനസംശ്ലിഷ്ടവനമാലാവിലാസിതാ — കാട്ടുപൂക്കൾകൊണ്ടു കെട്ടിയ വനമാലകളാൽ അലംകൃതയായവൾ.

48. ശൃംഗാരോചിതവേഷാഢ്യാ — ശൃംഗാരോചിതമായ വേഷം കൊണ്ട് ശ്രേഷ്ഠയായവൾ (ശിവനോടുചേർന്നുള്ള സ്ഥിതിയെ സൂചിപ്പിക്കുന്നു).

49. സസ്മേരവദനാംബുജാ — പുഞ്ചിരികലർന്നതും താമരപ്പൂപോലെ സുന്ദരവും ആയ മുഖമുള്ളവൾ.

50. ഹരിബ്രഹ്മഹരാപീതകുചകുംഭദ്വയാന്വിതാ — വിഷ്ണുവും ബ്രഹ്മാവും ഹരനും പാലുകുടിച്ച കുചകുംഭങ്ങളോടുകൂടിയവൾ (ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർക്കും അമ്മയായി പരാശക്തിരൂപത്തിൽ ദേവിയെ അവതരിപ്പിക്കുന്നു).

51. ചന്ദനാഗരുകർപൂരകുങ്കുമാലംകൃതസ്തനീ — ചന്ദനം, അകിൽ, കർപ്പൂരം, കുങ്കുമം മുതലായ പ്രസാധനവസ്തുക്കൾ കൊണ്ട് അലങ്കരിക്കപ്പെട്ട മുലകളോടുകൂടിയവൾ.

52. ഇന്ദ്രനീലമഹാരത്നലംബിഗ്രൈവേയമണ്ഡിതാ — ഇന്ദ്രനീലം എന്ന മഹാരത്നം തൂങ്ങിക്കിടക്കുന്ന മാല കഴുത്തിൽ അണിഞ്ഞവൾ (മൂകാംബികാദേവിയുടെ കണ്ഠാഭരണങ്ങളിൽ മുഖ്യമായത് വിലമതിക്കാനാവാത്തതും വളരെ വലിപ്പമുള്ളതുമായ ഇന്ദ്രനീലക്കല്ലു പതക്കമായുള്ള മാലയാണ്. സവിശേഷമായ ആ മാലയെ സ്മരിക്കുന്നു).

53· രത്നമുക്താപ്രവാളാദിനക്തഹാരസുഭൂഷിതാ — രത്നം, മുത്ത്, പവിഴം എന്നിവകൊണ്ടുണ്ടാക്കിയ ഹാരങ്ങളാൽ നല്ലവണ്ണം അലങ്കരിക്കപ്പെട്ടവൾ.

54· ബാലാർക്കപാടലക്ഷൗമഭൂഷിതാ — ബാലസൂര്യനെപ്പോലെ പാടല വർണ്ണത്തിൽ ശോഭിക്കുന്ന പട്ടുവസ്ത്രം അണിഞ്ഞവൾ.

55· ഭുവനേശ്വരീ — ലോകങ്ങൾക്ക് ഈശ്വരി ആയവൾ (ദേവിയുടെ സർവ്വശക്തിസ്വരൂപിണിയായ മൂർത്തിയാണ് ഭുവനേശ്വരി. ദേവീതന്ത്രങ്ങളിൽ ഭുവനേശ്വരീസങ്കല്പത്തിന് വളരെ പ്രാധാന്യമുണ്ട്).

56· രത്നമുക്താവലീക്ലൃപ്തകടിസൂത്രവിഭൂഷിതാ — രത്നങ്ങളും മുത്തുകളും ചേർത്തു കെട്ടിയുണ്ടാക്കിയ അരഞ്ഞാൺ അണിഞ്ഞവൾ.

57· രത്നകിങ്കിണികാജാലശിഞ്ജന്മഞ്ജീരഭൂഷണാ — ഉണ്ണിലുള്ള രത്നങ്ങളുടെ കിലുക്കം കൊണ്ട് മനോഹരമായ കാൽച്ചിലമ്പ് ആഭരണമായി അണിഞ്ഞവൾ.

58· യാവകശ്രീനിർവ്യപേക്ഷപാദലൗഹിത്യവാഹിനീ — ചെമ്പഞ്ഞിച്ചാറിന്റെ ആവശ്യമില്ലാതെ സ്വാഭാവികമായ ചെമപ്പുനിറമുള്ള പാദങ്ങളുള്ളവൾ.

59· ബ്രഹ്മാണ്ഡമണ്ഡലഗ്രാസാ — ബ്രഹ്മാണ്ഡമണ്ഡലങ്ങളെ വിഴുങ്ങുന്നവൾ (10–ാം നാമം നോക്കുക).

60· കൃശമധ്യാ, 61· കൃശോദരീ — ഒതുങ്ങിയ അരക്കെട്ടും വയറും ഉള്ളവൾ (ബ്രഹ്മാണ്ഡമണ്ഡലങ്ങളെ വിഴുങ്ങുന്നവൾ ആണെങ്കിലും ചീർത്ത അരക്കെട്ടും പെരുവയറും ഇല്ല).

62· ധരാ — ധരിക്കുന്നവൾ, പ്രപഞ്ചത്തെയാകെ ധരിക്കുന്നവൾ, ഭൂമി എന്നും.

63· ധരാധരാധാരാ — ധരാധരം — പർവ്വതം, പർവ്വതങ്ങളെ താങ്ങുന്നവൾ, ഭൂമി.

64· ധരാധരകുടുംബിനീ — ധരാധരൻ — ശിവൻ, ശിവന്റെ ഭാര്യ പാർവ്വതി.

65· ആലക്തകാലേപിതാംഗീ — ചെമ്പഞ്ഞിച്ചാറണിഞ്ഞവൾ (ചെമ്പഞ്ഞിച്ചാറണിയാതെ തന്നെ ചെമപ്പുനിറമുള്ളതാണ് ദേവിയുടെ ശരീരം. ഭക്തർ ബഹുമാനത്തോടെ അർപ്പിക്കുന്ന ആലക്തരസം ദേവി സ്വീകരിക്കുന്നു).

66 രക്തവർണാംശുകോജ്ജ്വലാ — ചെമപ്പുനിറമുള്ള പട്ടണിഞ്ഞു ശോഭിക്കുന്നവൾ.

ഇതുമുതൽ 30 വരികളിൽ ഓരോന്നും ക്രമമായി ശ്രീവിദ്യാമന്ത്രത്തിന്റെ അക്ഷരങ്ങൾകൊണ്ടു തുടങ്ങുന്നു

ശ്രദ്ധിക്കുക. പദങ്ങളുടെ വിന്യാസവും മന്ത്രാവർത്തിക്കു ചേരുന്ന രീതിയിലാണ്.

67. കമലാ — ലക്ഷ്മി.

68. കാളികാ — കാളീദേവി.

69. കാമ്യാ — ആഗ്രഹിക്കത്തക്കവൾ.

70. കാമാക്ഷീ — കാമനെ ജനിപ്പിച്ച കണ്ണുള്ളവൾ, ലക്ഷ്മിക്കും സരസ്വതിക്കും ജന്മം നൽകിയ കണ്ണുകളുള്ളവൾ, ഭക്തരുടെ കാമങ്ങൾ നിറവേറ്റിക്കൊടുക്കുന്ന കടാക്ഷമുള്ളവൾ.

71. കാലധാരിണീ — കാലത്തെ ധരിക്കുന്നവൾ.

72. ഏകാക്ഷരാ — ഏകാക്ഷരമന്ത്രം രൂപമായവൾ (ഏകാക്ഷരം ഓങ്കാരമാണെന്നും ഹ്രീം, ക്ലീം, സഃ എന്നിവയിൽ ഒന്നാണെന്നും അഭിപ്രായഭേദമുണ്ട്).

73. ഏകരൂപാ — ബ്രഹ്മരൂപിണീ.

74. ഏഷണാരഹിതാദൃതാ — ആഗ്രഹങ്ങളില്ലാത്ത യോഗിമാരാൽ ആദരിക്കപ്പെടുന്നവൾ.

75. ഈശിത്രീ — എല്ലാത്തിനും നാഥയായവൾ.

76. ഈശ്വരീ — ഈശ്വരനായ ശിവന്റെ പത്നി.

77. ഈഡ്യാ — സ്തുതിക്കപ്പെടുന്നവൾ.

78. ഈശ്വരോത്സംഗവാസിനീ — ശ്രീപരമേശ്വരന്റെ മടിയിൽ ഇരിക്കുന്നവൾ.

79. ലളിതാ — എല്ലാത്തിനും അപ്പുറത്തു പ്രകാശിക്കുന്നവൾ, ക്ലിഷ്ടമല്ലാത്ത ആരാധനാവിധികൾകൊണ്ടു പ്രാപിക്കാവുന്നവൾ, ആർക്കും എപ്പോഴും ഉൾക്കൊള്ളാവുന്ന 'അമ്മ'യുടെ ഭാവത്തിൽ വർത്തിക്കുന്നവൾ.

80. ലാളിതാ — ശ്രീപരമേശ്വരനാൽ ഭാര്യാഭാവത്തിലും ഹിമവാൻ, മേന തുടങ്ങിയ സുകൃതികളാൽ പുത്രീഭാവത്തിലും ലാളിക്കപ്പെടുന്നവൾ.

81. ലീലാസൃഷ്ടബ്രഹ്മാണ്ഡമണ്ഡലാ — അനായാസമായ കുട്ടിക്കളി എന്നപോലെ ബ്രഹ്മാണ്ഡസമൂഹങ്ങളെ സൃഷ്ടിക്കുന്നവൾ.

82. ഹ്രീംകാരിണീ, 83. ഹ്രീം മതി — 'ഹ്രീം' എന്ന മന്ത്രബീജം രൂപമായും ചൈതന്യമായും ഉള്ളവൾ (ഈ നാമങ്ങൾ കുറേക്കൂടി വിശദമായി ലളിതാത്രിശതീവ്യാഖ്യാനത്തിൽ ചേർത്തിട്ടുള്ളതു നോക്കുക).

84. ഹ്രീംകാരാങ്കണദീപികാ — ഹ്രീം കാരമാകുന്ന ഗൃഹാങ്കണത്തിൽ വിളക്കായുള്ളവൾ, ഹ്രീംകാരത്തിന്റെ ശക്തിയായവൾ.

85. ഹരപ്രിയാ — ശ്രീപരമേശ്വരന്റെ പത്നീരൂപത്തിൽ വർത്തിക്കുന്ന

ന്നവൾ, ഹരന്നു പ്രിയപ്പെട്ടവൾ.

86. ഹരാലംബാ — ഹരൻ — ശിവൻ — ആലംബമായവൾ.

87. ഹരിദശ്വാദിപൂജിതാ — സൂര്യൻ തുടങ്ങിയ ദേവന്മാരാൽ പൂജിക്കപ്പെട്ടുന്നവൾ.

88 സരസ്വതീ, 89. സർവാവാസാ, 90. സർവമംഗലദായിനീ— വിദ്യാദേവതയും എല്ലാത്തിലും വ്യാപിച്ചിരിക്കുന്നവളും എല്ലാ മംഗലങ്ങളും നൽകുന്നവളുമായ സരസ്വതി.

91. കല്പവല്ലീ — അർത്ഥിക്കുന്നവർക്ക് എല്ലാ അഭീഷ്ടങ്ങളും നൽകുന്നതും സ്വർഗ്ഗത്തിലുള്ളതുമായ ദിവ്യലത.

92. കലാലാപാ — ദേവിയുടെ ആലാപനമാണ് സംഗീതാദികൾ ആയ കലകൾ എന്നും എല്ലാകലകളും ദേവിയുടെ സ്തുതികളാണ് ആലാപനം ചെയ്യുന്നതെന്നും.

93. കസ്തൂരീതിലകാഞ്ചിതാ — കസ്തൂരികൊണ്ടുള്ള തിലകം അണിഞ്ഞു ശോഭിക്കുന്നവൾ.

94. ഹർഷദാത്രീ — ആഹ്ലാദം നൽകുന്നവൾ.

95. ഹകാരാർഥാ — ശ്രീവിദ്യാമന്ത്രത്തിന്റെ ആറാം അക്ഷരമായ 'ഹ'കാരത്തിന്റെ അർത്ഥമായവൾ.

96. ഹര്യക്ഷവരവാഹനാ — സിംഹശ്രേഷ്ഠൻ വാഹനമായവൾ, സിംഹമാകുന്ന ശ്രേഷ്ഠവാഹനമുള്ളവൾ.

97. ലബ്ധവർണാ, 98. ലബ്ധമായാ — വർണ്ണങ്ങളുള്ളവൾ, മായയുള്ളവൾ(വർണ്ണത്തിന് നിറം, മന്ത്രാക്ഷരം എന്നു വ്യത്യസ്താർത്ഥങ്ങൾ).

99 ലലാടനയനോജ്ജ്വലാ — മൂന്നാം തൃക്കണ്ണുകൊണ്ട് ശോഭിക്കുന്നവൾ, ലലാടനയനനായ ശിവനെ ജ്വലിപ്പിക്കുന്നവൾ.

100 ഹ്രീംകാരരൂപാ 101. ഹ്രീംമധ്യാ — ഹ്രീംകാരം രൂപമായവൾ, ഹ്രീം എന്ന മന്ത്രാക്ഷരത്തിന്റെ മധ്യഭാഗമായവൾ.

102. ഹ്രീം കാരാകാശഭാസ്കരീ— ഹ്രീംകാരമാകുന്ന ആകാശത്തിൽ പ്രകാശിക്കുന്ന സൂര്യനായവൾ, ആകാശത്തെ സൂര്യൻ പ്രകാശിപ്പിക്കുന്നതുപോലെ ഹ്രീംകാരമന്ത്രത്തെ പ്രകാശിപ്പിക്കുന്ന ചൈതന്യമായവൾ.

103. സദാശാന്താ — എപ്പോഴും ശാന്തയായവൾ, വികാരങ്ങൾ ഇല്ലാത്തവൾ, ബ്രഹ്മരൂപിണി.

104. സദാതുഷ്ടാ — എപ്പോഴും സന്തോഷവതി ആയവൾ.

105. സദാശിവപതിവ്രതാ — സദാശിവനെ മാത്രം ആശ്രയിക്കുന്ന പതിവ്രത.

106. കാമിനീ — കാമിക്കുന്നവൾ, കാമിക്കപ്പെടുന്നവൾ, സുന്ദരി, സ്ത്രീ.

107. കലിദോഷഘ്നീ — കലികാലസഹജമായ ദോഷങ്ങളെ നശിപ്പിക്കുന്നവൾ.

108. കല്യാ — ശ്രേഷ്ഠ.

109. കചജിതാംബുദാ — മുടിയുടെ കറുപ്പും ഇടതൂർന്ന അവസ്ഥയും കൊണ്ട് കാർമേഘങ്ങളെ ജയിച്ചവൾ, സുന്ദരി.

110. ലക്ഷ്മണാഗ്രജസംസേവ്യാ — ലക്ഷ്മണന്റെ ജ്യേഷ്ഠനായ ശ്രീരാമനാൽ പൂജിക്കപ്പെട്ടവൾ.

111. ലാസ്യതാണ്ഡവഹർഷിതാ — ലാസ്യം താണ്ഡവം എന്നീ നൃത്തഭേദങ്ങൾ കണ്ട് ഹർഷിക്കുന്നവൾ, ലാസ്യം താണ്ഡവം എന്ന് വ്യത്യസ്തങ്ങളായ നൃത്തങ്ങൾ ആടുന്നതിൽ ആനന്ദിക്കുന്നവൾ എന്നും (സ്ത്രീസഹജമായരീതിയിൽ മന്ദവും ആകർഷകവുമായ നൃത്തം ലാസ്യം. പുരുഷോചിതവും ദ്രുതചലനങ്ങൾ ഉള്ളതും ഉദ്ധതവുമായ നൃത്തം താണ്ഡവം). ശിവതാണ്ഡവവും ദേവിയുടെ ലാസ്യവും കലർന്ന നൃത്തത്തിൽ ഹർഷിക്കുന്നവൾ എന്നും.

112. ഹ്രീംകാരജപസുപ്രീതാ — ഹ്രീംകാരജപം കൊണ്ടു പ്രീതിപ്പെട്ടവൾ.

113. ഹ്രീംകാരതരുമഞ്ജരീ — ഹ്രീംകാരമാകുന്ന വൃക്ഷത്തിന്റെ പൂക്കുലയായവൾ (പൂവിൽ നിന്നു കായും കായിൽ നിന്നു വിത്തും വിത്തിൽ നിന്നു മരവും ഉണ്ടാകുന്നതുപോലെ ഹ്രീംകാരത്തിൽ നിന്നു പുരുഷാർത്ഥങ്ങളും മോക്ഷരൂപമായ ആനന്ദവും ഉണ്ടാകുന്നു).

114. ശ്രീംരൂപാ, 115. ശ്രീമതീ — ശ്രീവിദ്യാമന്ത്രത്തോടു ചേർന്ന് അതിനെ ഷോഡശാക്ഷരിയാക്കുന്ന 'ശ്രീം' എന്ന മന്ത്രാക്ഷരം രൂപമായവൾ, അതിന്റെ ചൈതന്യമായവൾ.

116 ശ്രീശാ — ശ്രീക്ക് — ലക്ഷ്മീദേവിക്ക് ഈശ്വരി ആയവൾ.

117. ശ്രീവിദ്യാമന്ത്രരൂപിണീ — ശ്രീവിദ്യാമന്ത്രം രൂപമായവൾ (ശ്രീവിദ്യാമന്ത്രത്തെക്കുറിച്ച് കൂടുതൽ വിവരങ്ങൾ ലളിതാസഹസ്രനാമവ്യാഖ്യാനം, ലളിതാത്രിശതീവ്യാഖ്യാനം, സൌന്ദര്യലഹരീവ്യാഖ്യാനം എന്നിവയിൽ കാണുക. ഗുരുമുഖത്തു നിന്ന് അറിയുന്നതുമെത്രം)

118. കരികുംഭസ്തനവതീ — ആനയുടെ കുംഭം പോലെ മുഴുപ്പും കാഠിന്യവുമുള്ള മുലകളുള്ളവൾ, സുന്ദരി.

119. കലാരൂപാ — എല്ലാ കലകളായും രൂപംപൂണ്ടവൾ.

120. കലാവതീ — കലകൾ രൂപമായവൾ, കലകളോടു കൂടിയവൾ (കലയുടെ മുഖ്യധർമ്മം ആനന്ദിപ്പിക്കലാണ്. ആനന്ദം തരുന്നവൾ എന്നു ഫലിതാർത്ഥം).

121. വർധമാനപ്രഭാപൂർണാ — വർദ്ധിച്ചു കൊണ്ടിരിക്കുന്ന പ്രഭ കൊണ്ടു പൂർണ്ണയായവൾ (പ്രകൃതിയിലുള്ള പ്രഭകൾ കാലംകൊണ്ടു ക്ഷയിക്കും. ദേവിയുടെ പ്രഭ വർദ്ധിച്ചു കൊണ്ടേയിരിക്കും).
122. ഏകാ — രണ്ടാമതായി മറ്റൊന്നും ഇല്ലാത്തവൾ.
123. ഏകാന്തപൂജിതാ — യോഗിമാരാൽ ഏകാന്തത്തിൽ പൂജിക്കപ്പെട്ടവൾ കൈവല്യം എന്ന ഒറ്റ ലക്ഷ്യത്തോടെ ആരാധിക്കപ്പെടുന്നവൾ.
124. ഈദൃഗിത്യവിനിർദ്ദേശ്യാ — ഈദൃക് — (ഇങ്ങനെയുള്ളത്) — ഇതി (എന്ന്) — അവിനിർദ്ദേശ്യാ (നിർദ്ദേശിക്കപ്പെടാനാകാത്തവൾ) — ദേവിയുടെ രൂപം ഇതാണ്, ശക്തി ഇന്നതാണ് എന്നു നിർദ്ദേശിക്കാൻ സാധ്യമല്ല.
125. ഈഷണാത്രയവിനാശിനീ — ധനം, മക്കൾ, ഭാര്യ (ഭർത്താവ്) എന്നിവയെക്കുറിച്ചുള്ള ആഗ്രഹമാണ് ജീവനെ സംസാരബന്ധത്തിൽ കുടുക്കുന്നത്. അവയെ നശിപ്പിക്കുന്നവൾ.
126. ലജ്ജാരൂപാ — ലജ്ജരൂപമായവൾ
127. ലയകരീ, 128. ലയവൃദ്ധിവിവർജിതാ — എല്ലാത്തിനെയും തന്നിൽ ലയിപ്പിക്കുന്നവൾ, നാശവും വളർച്ചയും ഇല്ലാത്തവൾ.
129. ഹ്രീംകാരാലാപനപ്രീതാ, 130. ഹ്രീംകാരപരസൗഖ്യദാ — ഹ്രീംകാരജപം കൊണ്ടു പ്രീതിപ്പെടുന്നവൾ, ഹ്രീംകാരപരമായ സൗഖ്യം — കൈവല്യം — നൽകുന്നവൾ.
131. ഹരിപ്രിയാ — വിഷ്ണുപത്നി.
132. ഹംസവതീ — ഹംസങ്ങളോടു കൂടിയവൾ, പരമഹംസന്മാരായ യോഗികളോടു കൂടിയവൾ.
133. ഹരിദ്രാകുങ്കുമപ്രിയാ — മഞ്ഞളും കുങ്കുമവും ഇഷ്ടപ്പെടുന്നവൾ.
134. സദാശിവാ — സദാശിവപത്നി, എല്ലായ്പോഴും മംഗളരൂപിണിയായവൾ.
135. സദാപൂജ്യാ — എല്ലായ്പോഴും പൂജിക്കപ്പെടുന്നവൾ, സത്തുക്കളാൽ പൂജിക്കപ്പെടുന്നവൾ.
136. സദസദ്രൂപധാരിണീ — നല്ലതും ചീത്തയുമായ രൂപങ്ങൾ ധരിക്കുന്നവൾ (നന്നെന്നും നന്നല്ലെന്നും ഉള്ളത് ആവശ്യാനുസാരം നാമുണ്ടാക്കുന്ന ധാരണകളാണ്. എല്ലാം ദേവീമയമെന്നറിഞ്ഞാൽ നല്ലതും ചീത്തയും ഇല്ല).
137. കപാലിനീ — കപാലിയായ ശിവന്റെ പത്നി, കപാലമാല അണിഞ്ഞവൾ.
138. കാമലോലാ. 139. കാമേശപ്രാണവല്ലഭാ — കാമേശനായ ശിവന്റെ നേർക്കുള്ള കാമംകൊണ്ട് ഇളകുന്നവൾ, കാമേശ്വരന്റെ

പ്രാണപ്രിയ — ശിവശക്ത്യൈക്യരൂപിണി.

140. ഹരിണാക്ഷീ — മാൻപേടയുടേതുപോലെ ആകർഷകമായകണ്ണുള്ളവൾ — സുന്ദരി.

141. ഹയാരൂഢാ — അശ്വാരൂഢ ആയവൾ, അശ്വാരൂഢാദേവിയുടെ രൂപം ധരിച്ചവൾ, അശ്വാരൂഢമന്ത്രമായി രൂപം പൂണ്ടവൾ; 'അശ്വാരൂഢാ' എന്നയന്ത്രത്തിന്റെ ചൈതന്യമായവൾ.

142. ഹരിബ്രഹ്മേന്ദ്രസേവിതാ — വിഷ്ണു, ബ്രഹ്മാവ്, ഇന്ദ്രൻ തുടങ്ങിയ ദേവന്മാരാൽ പൂജിക്കപ്പെടുന്നവൾ.

143. ലബ്ധകീർത്തിഃ, 144. ലബ്ധഭോഗാ, 145. ലബ്ധൈശ്വര്യാ — കീർത്തി, ഭോഗം, ഐശ്വര്യം എന്നിവ ലഭിച്ചവൾ.

146. ലതാതനു — വള്ളിപോലെ മനോഹരമായ ശരീരമുള്ളവൾ.

147. ഹ്രീംകാരമയസാഹസ്രദലപദ്മവിലാസിനീ — ഷഡാധാരങ്ങൾക്കുപരി ഹ്രീംകാരരൂപമായുള്ള സഹസ്രാരപദ്മത്തിൽ പ്രകാശിക്കുന്നവൾ.

148. സർവാരുണാ — എല്ലാം — വസ്ത്രം, ആഭരണം, അംഗരാഗം, ശരീരം എന്നിവ എല്ലാം ചെമപ്പുനിറമായവൾ.

149. സർവഗതാ — എല്ലായിടത്തും വ്യാപിച്ചിരിക്കുന്നവൾ.

150. സർവസംപത്സ്വരൂപിണീ — എല്ലാ സമ്പത്തും സ്വരൂപമായവൾ.

151. കലാനാഥമുഖീ — കലാനാഥനായ ചന്ദ്രനെപ്പോലെ ആകർഷകമായ മുഖമുള്ളവൾ.

152. കാമജനനീ — കാമനെ ജനിപ്പിച്ചവൾ, മായാരൂപത്തിൽ കാമങ്ങളെ ജനിപ്പിക്കുന്നവൾ എന്നും.

153. കാമിതപ്രദാ — അനുഗ്രഹങ്ങൾ നൽകുന്നവൾ.

154. ലംബോദരസമാരാധ്യാ — ഗണേശ്വരനാൽ ആരാധിക്കപ്പെടുന്നവൾ.

155. ലക്ഷ്യാ — സ്തോത്രം, ധ്യാനം, മനനം തുടങ്ങിയ ആരാധനകൾക്കു ലക്ഷ്യമായവൾ.

156. ലക്ഷണവർജിതാ — തിരിച്ചറിയാനുള്ള ലക്ഷണങ്ങൾ — അടയാളങ്ങൾ ഇല്ലാത്തവൾ (നാമരൂപങ്ങളില്ലാത്ത ബ്രഹ്മചൈതന്യം).

157. ഹ്രീംകാരസാഗരാന്തസ്ഥശുക്തിസംപുടമൗക്തികാ — ഹ്രീംകാരമാകുന്ന സമുദ്രത്തിനുള്ളിലുള്ള മുത്തുച്ചിപ്പിയുടെ ഇതളുകൾക്കിടയിലുള്ള മുത്തായവൾ — ഹ്രീംകാരസാരമായവൾ.

158. ശ്രീംകാരബീജമന്ത്രാഢ്യാ — 'ശ്രീം' എന്ന ബീജമന്ത്രം കൊണ്ടു ശ്രേഷ്ഠയായവൾ.

159. ശ്രീശിവാരാധിതാ — ശ്രീപരമേശ്വരനാൽ ആരാധിക്കപ്പെടുന്നവൾ, ഐശ്വര്യത്തിനും മംഗളത്തിനും വേണ്ടി ആരാധിക്കപ്പെടുന്നവൾ.

160. ശ്രുതി — വേദം സ്വരൂപമായവൾ, പ്രസിദ്ധയായവൾ.

(ശ്രീവിദ്യാമന്ത്രത്തിലെ അക്ഷരങ്ങൾകൊണ്ടു തുടങ്ങുന്ന നാമങ്ങൾ കഴിഞ്ഞു).

161. വിശ്വേശ്വരീ — വിശ്വത്തിന് ഈശ്വരിയായവൾ, വിശ്വേശ്വരപത്നി.

162. വീരവന്ദ്യാ — വീരന്മാരാൽ വന്ദിക്കപ്പെടുന്നവൾ (വീരശബ്ദം യുദ്ധവീരന്മാരെയും യോഗികളെയും പ്രത്യയസ്ഥൈര്യമുള്ളവരെയും കുറിക്കുന്നു).

163. മധുകൈടഭനാശിനീ — മധുവിനെയും കൈടഭനേയും നശിപ്പിച്ചവൾ.

(ഇതുമുതൽ 225 വരെയുള്ള നാമങ്ങൾ കൊണ്ട് ദേവീമാഹാത്മ്യകഥ സൂചിപ്പിക്കുന്നു).

164. യോഗനിദ്രാ, 165. യോഗമാതാ — മഹാവിഷ്ണുവിനെ നിദ്രയിലാക്കിയിരുന്ന നിദ്രാരൂപിണിയായ മഹാമായ.

166. യോഗിഗമ്യാ — യോഗിമാർക്കു പ്രാപ്യ ആയവൾ.

167. യുഗന്ധരാ — യുഗങ്ങളെ ധരിക്കുന്നവൾ, കാലനിയാമകമായ ശക്തി.

168. സ്വാഹാ — സ്വാഹാദേവി, അഗ്നിപത്നി.

169. സ്വധാ — സ്വധാദേവി, പിതൃക്കളുടെ ആധാരശക്തി.

170. സുധാസൃന്ദിവഷട്കാരസ്വരാത്മികാ — അമൃതപ്രവാഹം പോലെ ഉജ്ജീവകമായ വഷട്കാരത്തിൻെറ രൂപത്തിൽ വർത്തിക്കുന്നവൾ, മന്ത്രോച്ചാരണഫലം നൽകുന്ന വഷട്കാരസ്വരം രൂപമായവൾ.

171. സർവദേവശരീരോദ്യത്തേജോരാശിസമുദ്ഭവാ — എല്ലാദേവന്മാരുടെയും ശരീരങ്ങളിൽ നിന്നുയർന്ന തേജസ്സുകൾ ഒന്നുചേർന്നുണ്ടായവൾ (ദേവീമാഹാത്മ്യം രണ്ടാം അദ്ധ്യായം നോക്കുക).

172. ശിവശൂലവിനിഷ്കൃഷ്ടത്രിശൂലവരധാരിണീ — ശിവശൂലത്തിൽ നിന്നു വേർപെടുത്തി എടുത്ത ശ്രേഷ്ഠമായ ത്രിശൂലം ധരിക്കുന്നവൾ.

173. വിഷ്ണുചക്രസമുത്പന്നചക്രായുധപരിഷ്കൃതാ — വിഷ്ണുവിൻെറ സുദർശനചക്രത്തിൽ നിന്നുണ്ടായ ചക്രായുധം കൊണ്ട് സജ്ജയായവൾ (സർവദേവശരീരങ്ങളിലെ തേജസ്സുകൾ ഒന്നുചേർന്നുണ്ടായ ദേവിക്ക് ഓരോദേവന്മാരും അവരവരുടെ ആയുധങ്ങൾ കൊടുത്തതായി ദേവീമാഹാത്മ്യം).

174. സർവായുധധരാ — എല്ലാ ആയുധങ്ങളും ധരിച്ചവൾ.

175. സർവദേവശക്തിസമന്വിതാ — എല്ലാദേവശക്തികളോടും

ചേർന്നവൾ (ഓരോദേവന്റെയും ശക്തി ആ ദേവൻെറ വാഹനം ആയുധം എന്നിവയോടു കൂടി ദേവിയെ അനുഗമിച്ചതായി ദേവീമാഹാത്മ്യം) .

176. പാദാഘാതത്രസ്തലോകാ — കാൽച്ചവിട്ടുകൊണ്ടു വിറയ്ക്കുന്ന ലോകങ്ങളോടു കൂടിയവൾ.

177. കിരീടോല്ലിഖിതാംബരാ — കിരീടം കൊണ്ട് ആകാശത്ത് രേഖകളുണ്ടാക്കുന്നവൾ(ആകാശം മുട്ടുന്ന പൊക്കമുള്ളവൾ).

178. മഹിഷാസുരസേനാനീബലവീര്യവിനാശിനീ — മഹിഷാസുരന്റെ സേനാനായകന്മാരുടെ ബലവും വീര്യവും നശിപ്പിച്ചവൾ (ബലത്തിന സൈന്യം എന്നും അർത്ഥം).

179. നിജനിശ്വാസസംഭൂതഭൂതസംഘപരിവൃതാ — തൻെറ നിശ്വാസത്തിൽ നിന്നുണ്ടായ ഭൂതസംഘത്താൽ ചുറ്റപ്പെട്ടവൾ.

180. ചിക്ഷുരാസുരനിർമുക്തശസ്ത്രസംഘവിനാശിനീ — ചിക്ഷുരൻ എന്ന അസുരൻ പ്രയോഗിച്ച ആയുധസമൂഹത്തെ നശിപ്പിച്ചവൾ.

181. ശൂലപ്രഹാരനിർഭിന്നചിക്ഷുരാസുവിമുക്തിദാ — ശൂലം കൊണ്ടുള്ള പ്രഹരമേറ്റ നിശ്ശേഷം ഭിന്നമായിത്തീർന്ന ശരീരത്തിൽ നിന്ന് ചിക്ഷുരൻെറ പ്രാണങ്ങളെ മോചിപ്പിച്ചവൾ (ചിക്ഷുരനെ വധിച്ചവൾ).

182. സിംഹതാഡനനിർധൂതചാമരാസുരശീർഷകാ — (ദേവിയുടെ വാഹനമായ) സിംഹത്തിന്റെ അടിയേറ്റുതകർന്ന ചാമരാസുരൻെറ ശീർഷത്തോടുകൂടിയവൾ (ദേവീവാഹനമായ സിംഹം ചാമരനെ വധിച്ചു).

183. കരാളോദഗ്രദൈതേയപ്രാണനാശവിധായിനീ — കരാളൻ, ഉദഗ്രൻ എന്ന അസുരന്മാരുടെ പ്രാണനാശം വരുത്തിയവൾ.

184 നാനായുധപ്രഹാരേണനിർധൂതാസുരസൈനികാ — പലതരത്തിലുള്ള ആയുധങ്ങൾകൊണ്ട് പ്രഹരിച്ച് അസുരസൈന്യത്തെ നശിപ്പിച്ചവൾ.

185. മഹാസിതാഡനോദ്ഭിന്നമഹിഷാസുരശീർഷകാ — മഹത്തായ ഖഡ്ഗം കൊണ്ടു വെട്ടി മഹിഷാസുരൻെറ ശീർഷത്തെ വേർപെടുത്തിയവൾ.

186. ജൃംഭാസുരഭയത്രസ്തദേവാനാമഭയപ്രദാ — ജൃംഭാസുരൻെറ പരാക്രമം കൊണ്ടു പേടിച്ചു നടുങ്ങിയ ദേവന്മാർക്ക് അഭയം കൊടുത്തവൾ.

187. ദേവീശരീരകോശോത്ഥാ— ദേവിയുടെ ശരീരകോശത്തിൽ നിന്ന്

ഉണ്ടായവൾ.

188. കൗശികീനാമധാരിണീ— കൗശികി എന്നു പേരുള്ളവൾ. ദേവിയുടെ ശരീരകോശത്തിൽ നിന്നുണ്ടായതിനാൽ കൗശികീ എന്നു പേരുണ്ടായതായി ദേവീമാഹാത്മ്യം.

189. ഹുങ്കാരാനലസംദഗ്ദ്ധധൂമ്രലോചനവൈഭവാ— ഹുങ്കാരാഗ്നിയിൽ ശുംഭഭൃത്യനായ ധൂമ്രലോചനനെ എരിച്ചുകളഞ്ഞ വൈഭവമുള്ളവൾ.

190 നിജഫാലതലോദ്ഭൂതകാളീദേവീനമസ്കൃതാ— തന്റെ നെറ്റിത്തടത്തിൽ നിന്നുണ്ടായ കാളീദേവിയാൽ നമസ്കരിക്കപ്പെട്ടവൾ.

191. ചണ്ഡമുണ്ഡശിരശ്ഛേത്രീ — ചണ്ഡൻ, മുണ്ഡൻ എന്നീ അസുരന്മാരുടെ ശിരസ്സു ഛേദിച്ചവൾ.

192. ചണ്ഡികാ— ചണ്ഡിക എന്നു പേരുള്ളവൾ, ഭയംകരി.

193. ചണ്ഡവിക്രമാ— ഉഗ്രമായ വിക്രമമുള്ളവൾ. മഹാദേവിയുടെ നെറ്റിത്തടത്തിൽ നിന്നുണ്ടായ കാളീദേവി ചണ്ഡന്റെയും മുണ്ഡന്റെയും ശിരസ്സു മുറിച്ചു. ഉഗ്രകർമ്മം ചെയ്തവളും ഉഗ്രമായ വിക്രമം ഉള്ളവളുമായ കാളിക്ക് മഹാദേവി ചണ്ഡിക എന്നു പേരു കൊടുത്തു.

194. ഹംസയുക്തവിമാനസ്ഥാ, 195. ബ്രഹ്മാണീരൂപധാരിണീ— എല്ലാ ദേവന്മാരുടെയും ശക്തികൾ ആ ദേവന്മാരുടെ രൂപം, ആയുധം, വാഹനം എന്നിവയോടെ ശുംഭാസുരവധത്തിൽ ദേവിയെ സഹായിക്കാൻ എത്തി. അവരിൽ ഒരു ദേവിയാണ് ബ്രഹ്മാണി. ബ്രഹ്മാവിനെപ്പോലെ ചതുർമ്മുഖയായ ആ ദേവി അരയന്നങ്ങളെ പൂട്ടിയ വിമാനത്തിൽ സ്ഥിതിചെയ്യുന്നവളായി യുദ്ധത്തിൽ പങ്കെടുത്തു.

196. മാഹേശ്വരീ, 197. മഹാദേവശക്തിഭൂഷാവിലാസിനീ— മഹാദേവന്റെ ശക്തി എന്ന ആയുധവും ദേവന്റെ ആഭരണങ്ങളും അണിഞ്ഞു് മഹാദേവി യുദ്ധത്തിൽ പങ്കെടുത്തു.

198. വൈഷ്ണവീശക്തി:, 199. അത്യുഗ്രാ, 200. ഗരുഡോപരിസംസ്ഥിതാ— അത്യുഗ്രയായ വൈഷ്ണവീശക്തി ഗരുഡാരൂഢയായി ശുംഭാസുരനുമായുള്ള യുദ്ധത്തിൽ ദേവിയെ സഹായിച്ചു.

201. യജ്ഞവാരാഹരൂപാഢ്യാ, 202. വാരാഹീ, 203. ശക്തിദൃപ്താ— യജ്ഞവരാഹമൂർത്തിയുടെ രൂപംകൊണ്ടു ശ്രേഷ്ഠയായ വാരാഹീദേവി ശക്തികൊണ്ടു് അഹങ്കരിക്കുന്നവളായി യുദ്ധത്തിൽ ദേവിയെ സഹായിച്ചു.

204. കൗമാരീ, 205. ശക്തിയുക്താ, 206. മയൂരവരവാഹനാ— വേൽ എന്ന ആയുധം കൈയിലുള്ള കൗമാരീദേവി സ്കന്ദന്റെ രൂപത്തിൽ മയൂരശ്രേഷ്ഠനാൽ വഹിക്കപ്പെട്ടവളായി ദേവിയെ

യുദ്ധത്തിൽ സഹായിച്ചു.

207. ശിവദൂതീ — ദൗത്യവുമായി ശിവനെ സുംഭനിസുംഭന്മാരുടെ അടുക്കലേയ്ക്കു് അയച്ചതിനാൽ ദേവിക്കു ശിവദൂതി എന്നു പേരുണ്ടായി.

208. ശിവാരാധ്യാ — ശിവനാൽ ആരാധിക്കപ്പെടുന്നവൾ.

209. ശിവാശതനിനാദിനീ — അനുഗമിക്കുന്ന നൂറുകണക്കിനു കുറുക്കന്മാരുടെ ശബ്ദത്തോടുകൂടിയവൾ.

210. രക്തബീജാസുരാക്രാന്തശക്തിസേനാഭയാപഹാ — സുംഭസേനയിലെ ഒരു പ്രധാനിയാണ് രക്തബീജൻ. അവന്റെ ഒരുതുള്ളി രക്തം ഭൂമിയിൽ വീണാൽ അതിൽനിന്ന് തുല്യമായ ബലവീര്യവേഗങ്ങളുള്ള മറ്റൊരു രക്തബീജൻ ഉണ്ടാകും. ശക്തിസേനയുടെ ആക്രമണം കൊണ്ടു് അവന്റെ രക്തം ധാരാളമായി ഭൂമിയിൽ വീണു. അതിൽ നിന്നുണ്ടായ രക്തബീജന്മാരാൽ ആക്രമിക്കപ്പെട്ട ശക്തിസേനയുടെ ഭയത്തെ ദേവി നശിപ്പിച്ചു.

211. ചാമുണ്ഡാപീതരക്തരക്തബീജാസുഹാരിണീ — ദേവിയുടെ നിർദ്ദേശമനുസരിച്ചു് ചാമുണ്ഡാദേവി രക്തബീജന്റെ ശരീരത്തിൽ നിന്നു പതിച്ച രക്തം കുടിച്ചു വറ്റിച്ചു. രക്തക്ഷയം സംഭവിച്ച രക്തബീജൻ ദേവിയുടെ ആയുധങ്ങളേറ്റു മരിച്ചു.

212. സുംഭാസുരവധോദ്യുക്താ, 213. ക്രോധതാമ്രത്രിലോചനാ — രക്തബീജന്റെ വധംകഴിഞ്ഞു് ദേവി സുംഭനെ വധിക്കാൻ ഒരുങ്ങി. അപ്പോൾ ദേവിയുടെ മൂന്നുകണ്ണും ക്രോധംകൊണ്ടു് താമ്രവർണ്ണമായിത്തീർന്നു.

214. ധനുർജ്യാശംഖനാദാനാംനാദത്രസ്തകകുപ്തടാ — ദേവി മുഴക്കിയ ഞാണൊലി, ശംഖനാദം തുടങ്ങിയ ശബ്ദങ്ങൾ ദിഗന്തരങ്ങളെ വിറപ്പിച്ചു.

215. നിസുംഭസുംഭമഥനീ — നിസുംഭനെയും സുംഭനെയും മഥിച്ചവൾ. ദേവി സുംഭനിസുംഭന്മാരെ വധിച്ചു.

216. ദേവദുഃഖാപഹാരിണീ — ലോകകണ്ടകരായ സുംഭനിസുംഭന്മാരെ വധിച്ചതുമൂലം ദേവന്മാരുടെ ദുഃഖങ്ങളെ ദേവി ശമിപ്പിച്ചു.

217. സുരഥതപഃസംപ്രീതാ, 218. ലോകസാമ്രാജ്യദായിനീ — സുരഥൻ എന്ന രാജ്യഭ്രഷ്ടനായ രാജാവു് സുമേധസ്സു് എന്ന മഹർഷിയിൽ നിന്നു ദേവിയുടെ അദ്ഭുതകഥകൾ കേട്ടു് ദേവിയെ തപസ്സുചെയ്തു് പ്രീതിപ്പെടുത്തി. ദേവി സുരഥന് നഷ്ടപ്പെട്ടരാജ്യം മാത്രമല്ല സാവർണ്ണികമനുവായി ജനിച്ചു് ലോകസാമ്രാജ്യാധിപതിയാകാനുള്ള ഭാഗ്യവും കൊടുത്തു

219. സമാധിസേവാസന്തുഷ്ടാ, 220. ജ്ഞാനാനുഗ്രഹദായിനീ —

സുരഥനോടൊപ്പം സമാധി എന്ന വൈശ്യനും തപസ്സുചെയ്ത് ദേവിയെ സന്തോഷിപ്പിച്ചു. സമാധി ജ്ഞാനമാണ് വരമായി ആവശ്യപ്പെട്ടത്. ആ വരം ദേവി സമാധിക്കു നൽകി അനുഗ്രഹിച്ചു.

221. മാതാ, 222. സപ്തശതീദേവീ, 223. സർവാപദ്‌വിനിവാരിണീ — ദേവീമാഹാത്മ്യം അഥവാ ദുർഗ്ഗാസപ്തശതി എന്നപേരിൽ അറിയപ്പെടുന്ന എഴുന്നൂറു ശ്ലോകങ്ങളുള്ള ദിവ്യഗ്രന്ഥം മാർക്കണ്ഡേയ മഹർഷി ലോകാനുഗ്രഹത്തിനായി രചിച്ചതാണ് ആ ഗ്രന്ഥത്തെ ദേവിയുടെ ഒരു മൂർത്തിയായി കണക്കാക്കുന്നതിനാൽ അമ്മയായും സപ്തശതീദേവിയായും സ്തുതിക്കുന്നു. ആ ഗ്രന്ഥം പാരായണം ചെയ്യുന്നതുകൊണ്ട് പാപങ്ങളും പാപഫലമായ ദുരിതങ്ങളും ശമിക്കും. ദേവിയുടെ മൂർത്തരൂപമായ സപ്തശതിയെ സർവ ആപത്തുകളും നശിപ്പിക്കുന്നവളായി സ്തുതിക്കുന്നു. [ 159 മുതൽ 223 വരെയുള്ള നാമങ്ങൾ ദേവീമാഹാത്മ്യത്തിലെ സംഭവങ്ങൾ സൂചിപ്പിക്കുന്ന നാമങ്ങളാണ്. വിശദമായ അറിവിന് ദേവീമാഹാത്മ്യം വായിക്കുക ].

224. ഹൃല്ലേഖാമധ്യഗാ — ഹ്രീംകാരം എന്ന മന്ത്രാക്ഷരത്തിൻെറ കേന്ദ്രചൈതന്യമായവൾ. ഹ്രീംകാരം ദേവീ പ്രണവം എന്നു പ്രസിദ്ധം.

225. മന്ത്രതന്ത്രരൂപാ — മന്ത്രരൂപത്തിലും തന്ത്രരൂപത്തിലും വർത്തിക്കുന്നവൾ. ദേവി ഭക്തവാത്സല്യം കൊണ്ട് ഭക്തൻെറ അനുഗ്രഹപൂർത്തിക്കുതകുന്ന മന്ത്രങ്ങളായും തന്ത്രവിധികളായും രൂപം ധരിച്ചു.

226. മനോന്മനീ — ശിവൻെറ ഒരു മൂർത്തിക്ക് 'മനോന്മനൻ' എന്നു പേരുണ്ട്. ശിവന്റെ ശക്തിയാകയാൽ ദേവിക്ക് 'മനോന്മനി' എന്നു പേരുണ്ട്. യോഗാഭ്യാസത്തിൻെറ ഒരു ഘട്ടത്തിൽ യോഗിക്കുണ്ടാകുന്ന അനുഭൂതിക്ക് ഉന്മനീഭാവം എന്നുപറയും. മനസ്സ് സങ്കല്പവികല്പങ്ങളില്ലാതെ ശാന്തമാകുന്ന അവസ്ഥ. ആ അവസ്ഥ നൽകുന്നവൾ. ഉത്കൃഷ്ടമായ ജ്ഞാനം നൽകുന്നവൾ എന്നും അർത്ഥം.

227. സഹസ്രനയനാരാമാ — ആയിരം കണ്ണുള്ള സുന്ദരി, ഇന്ദ്രശക്തിയായ ദേവി. ലോകമാകെ ദേവിയുടെ നയനങ്ങളുണ്ട്, എല്ലാം ദേവികാണുന്നു, സർവ്വസാക്ഷിണി.

228. രമാവാണീനിഷേവിതാ — ലക്ഷ്മീദേവിയാലും സരസ്വതീദേവിയാലും സേവിക്കപ്പെടുന്നവൾ.

229. മഹാവിദ്യാ — മഹതിയായും വിദ്യ ആയും വർത്തിക്കുന്നവൾ. ശ്രീവിദ്യ തുടങ്ങിയ ദിവ്യമന്ത്രങ്ങളുടെ രൂപം ധരിച്ചവൾ.

230. മഹാമായാ — മഹത്തായ മായാരൂപമുള്ളവൾ. പ്രപഞ്ചവും പ്രപഞ്ചപ്രവർത്തനവും ദേവിയുടെ മായ മാത്രമാണ്.

231. മഹാരൂപാ — മഹത്തായ രൂപങ്ങളുള്ളവൾ.

232. മഹാശയാ — മഹത്തായ ആശയമുള്ളവൾ. പ്രപഞ്ചം, കാലം ദേവാസുരാദികൾ തുടങ്ങിയവയെല്ലാം ദേവിയുടെ സങ്കല്പം മാത്രമാകയാൽ.

233. മഹാദേവീ — മഹാദേവൻെറ പത്നി, എല്ലാത്തിനെക്കാളും മഹത്തായ പരാശക്തി.

234. മഹാശക്തി — മഹത്തായ ശക്തി, പരാശക്തി.

235. മഹാത്രിപുരസുന്ദരീ — ത്രിമൂർത്തികളിൽ നിന്നും പുരാതനയായവൾ, മനസ്സ്, ബുദ്ധി, ചിത്തം എന്നീ ത്രിപുരങ്ങളിൽ സൗന്ദര്യസാരമായി വസിക്കുന്നവൾ, മൂന്ന് എന്ന നിയമവ്യവസ്ഥയുള്ളിടത്തെല്ലാം(മൂന്നു ലോകങ്ങൾ, മൂന്നു പുരങ്ങൾ എന്നപോലെ) ത്രിത്വത്തോടെ സ്ഥിതിചെയ്യുന്ന സുന്ദരി.

236. മഹാകോപാ — മഹത്തായ കോപമുള്ളവൾ, അധർമ്മത്തെ നശിപ്പിക്കാൻവേണ്ടി കോപം സ്വീകരിക്കുന്നവൾ.

237. മഹാവേഗാ — മഹത്തായ വേഗമുള്ളവൾ, പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ സങ്കല്പമാത്രംകൊണ്ടു നടത്തുന്നവൾ.

238. മഹൈശ്വര്യപ്രദായിനീ — മഹത്തായ ഐശ്വര്യം പ്രദാനം ചെയ്യുന്നവൾ.

239. മഹാവീരാ — മഹത്തായ വീര്യമുള്ളവൾ.

240. മഹാസത്വാ — മഹത്തായ രൂപങ്ങളുള്ളവൾ.

241. മഹാതാപവിനാശിനീ — മഹത്തായ ദു:ഖങ്ങളെപ്പോലും നശിപ്പിക്കുന്നവൾ.

242. മഹാജ്വാലാ — മഹാജ്വാലാരൂപത്തിൽ സർവസംഹാരിണിയായി കല്പാന്തകാലത്തു പ്രവർത്തിക്കുന്നവൾ, ചൈതന്യരൂപത്തിൽ സർവജീവികളിലും വർത്തിക്കുന്നവൾ.

243. മഹായോഗാ — ജഡവും ചൈതന്യവുമായി ചേർന്ന് പ്രപഞ്ചമായും ജീവികളായും മനുഷ്യദേവാസുരാദികളായും ആബ്രഹ്മസ്തംബപര്യന്തമുള്ളവയായിത്തീരുന്നവൾ.

244. മഹാമോഹാ — പ്രപഞ്ചപ്രവർത്തനത്തിനുള്ള ഒരു പ്രേരണ ജീവികളിൽ ഉണ്ടാകുന്ന മോഹമാണ്. ചേതനയുള്ള എല്ലാത്തിനേയും കീഴ്പ്പെടുത്തുന്ന മഹാമോഹമായി വർത്തിക്കുന്നവൾ.

245. മഹാദ്യുതി — മഹത്തായ പ്രകാശരൂപമുള്ളവൾ.

246. മഹാതന്ത്രാ, 247. മഹായന്ത്രാ, 248. മഹാമന്ത്രഗണാശ്രയാ — ആരാധനാവിധികൾ തന്ത്രശാസ്ത്രപ്രകാരമാണ് നടത്താറുള്ളത്.

പ്രപഞ്ചശക്തികളെ സ്വാധീനിക്കാൻ തന്ത്രവിധികൾക്കു കഴിയും. യന്ത്രങ്ങളും മന്ത്രങ്ങളും തന്ത്രവിധികളിൽ പെടുന്നു. മൂകാംബിക തന്ത്രങ്ങളിലും യന്ത്രങ്ങളിലും മഹത്തായുള്ളതിന്റെയെല്ലാം ആധാരമാണ്. അതുപോലെ മഹാമന്ത്രഗണങ്ങളെല്ലാം മൂകാംബികയെ ആശ്രയിക്കുന്നു.

249. മഹാപുരാണേതിഹാസപ്രാസാദമണിദീപികാ — മഹാപുരാണങ്ങളും ഇതിഹാസങ്ങളും ചേർന്ന പ്രാസാദത്തെ പ്രകാശിപ്പിക്കുന്ന മണിദീപികയാണു മൂകാംബിക. എല്ലാ പുരാണങ്ങളും ഇതിഹാസങ്ങളും പ്രകാശിക്കുന്നതു് ദേവിയുടെ പ്രകാശം കൊണ്ടാണു്.

250. ശ്രീരാമപൂജ്യപാദാബ്ജാ — ശ്രീരാമനാൽ പൂജിക്കപ്പെട്ട പാദാബ്ജങ്ങൾ ഉള്ളവൾ, ശ്രീരാമനാൽ ആരാധിക്കപ്പെട്ടവൾ.

251. രാവണപ്രാണഹാരിണീ — രാവണന്റെ പ്രാണനെ അപഹരിച്ചവൾ. ദേവിയുടെ അനുഗ്രഹം കൊണ്ടാണ് രാമൻ രാവണനെ വധിച്ചതു് എന്നു സൂചന.

252. നരനാരായണാസേവ്യാ — നരനാരായണന്മാരാൽ സേവിക്കപ്പെടുന്നവൾ.

253. ഉർവശീജന്മകാരിണീ — ഉർവശിയെ ജനിപ്പിച്ചവൾ, നരനാരായണന്മാരുടെ തപസ്സു മുടക്കാൻ ഇന്ദ്രൻ ദേവസുന്ദരിമാരെ നിയോഗിച്ചു. അവരുടെ സൗന്ദര്യഗർവം ശമിപ്പിക്കാനായി നാരായണ ഋഷി തന്റെ തുടയിൽ കൈകൊണ്ടടിച്ചു് ഉർവശിയെ സൃഷ്ടിച്ചു. ദേവീ പ്രസാദം കൊണ്ടാണ് നാരായണമഹർഷിക്കു് ഇതു സാധിച്ചതു്.

254. ആബ്രഹ്മകീടജനനീ — ബ്രഹ്മാവു മുതൽ കീടങ്ങൾ വരെയുള്ള എല്ലാറ്റിനും അമ്മയായവൾ, ലോകമാതാവു്, അതിരറ്റ വാത്സല്യത്തോടെ എല്ലാറ്റിനെയും പാലിക്കുന്നവൾ.

255. വേദവേദാന്തസംസ്തുതാ — വേദങ്ങളും ഉപനിഷത്തുകളും ദേവിയുടെ വിഭൂതികളെയാണു സ്തുതിക്കുന്നതു്. അതിനാൽ ഈ പേര്.

256. ഭർതൃവിരഹസന്തപ്തപൗലോമീതാപഹാരിണീ — ഭർത്താവിന്റെ വേർപാടുകൊണ്ടു ദുഃഖിക്കുന്ന പൗലോമിയുടെ താപത്തെ നശിപ്പിച്ചവൾ. ബ്രഹ്മഹത്യാപാപത്തെ ഭയന്നു് ഇന്ദ്രനു് താമരനാളത്തിൽ ഒളിച്ചിരിക്കേണ്ടി വന്നപ്പോൾ നഹുഷനു് ഇന്ദ്രപദവി ലഭിച്ചു. അതിൽ അഹങ്കരിച്ച നഹുഷൻ ഇന്ദ്രാണിയുടെ ഭർതൃപദവിയും തനിക്കു് അവകാശപ്പെട്ടതാണെന്നു കരുതി. പതിവ്രതയായ ഇന്ദ്രാണി ദേവിയെ ശരണം പ്രാപിച്ചു. ദേവിയുടെ അനുഗ്രഹം കൊണ്ടു് നഹുഷനെ

കൊണ്ടുള്ള ഭയം ഒഴിഞ്ഞു. ഇന്ദ്രന് തിരികെ സ്വർഗ്ഗാധിപത്യവും ലഭിച്ചു. ആ കഥ സൂചിപ്പിക്കുന്ന നാമം

257. പഞ്ചബ്രഹ്മാസനാരൂഢാ, 258. പഞ്ചപ്രേതാസനസ്ഥിതാ— ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ഈശ്വരൻ എന്നിവർ കാലുകളായും സദാശിവൻ പലകയായുമുള്ള ഒരു മഞ്ചത്തിൽ ദേവി സ്ഥിതി ചെയ്യുന്നതായി പ്രതീകസങ്കല്പം. ഈ ദേവന്മാർ ശക്തികളോടു ചേരുമ്പോൾ ദേവിയുടെ നിർദ്ദേശമനുസരിച്ചുള്ള സൃഷ്ട്യാദികർമ്മങ്ങളിൽ ഏർപ്പെടുന്നു. ആ അവസ്ഥയിൽ അവർ പഞ്ചബ്രഹ്മങ്ങൾ. ശക്തിരഹിതരായിരിക്കുമ്പോൾ അവർ ദേവിയുടെ ആസനത്തിനു താങ്ങായി മാത്രം സ്ഥിതിചെയ്യുന്നു. അപ്പോൾ അവർ പഞ്ചപ്രേതങ്ങൾ. പഞ്ചബ്രഹ്മങ്ങൾ ആധാരമായുള്ള ആസനത്തിലും പഞ്ചപ്രേതങ്ങൾ താങ്ങുന്ന ആസനത്തിലും സ്ഥിതിചെയ്യുന്നവൾ.

259. വ്യഷ്ടിരൂപാ— സമൂഹത്തിന്റെ ഭാഗമായ ഓരോ വസ്തുവിനും ജീവിക്കും ഉള്ള സ്വതന്ത്രഭാവമാണ് വ്യഷ്ടിത്വം. വ്യക്തിത്വം. എന്നു സാമാന്യമായിപ്പറയാം. ഒറ്റപ്പെട്ട വ്യക്തിയുടെ രൂപത്തിൽ സ്ഥിതിചെയ്യുന്നവൾ.

260. വിരാഡ്രൂപാ— വിവിധലോകങ്ങൾ അവയവങ്ങളായുള്ളതും സർവവ്യാപ്തവുമായ രൂപത്തിൽ സ്ഥിതിചെയ്യുന്നവൾ.

261. ബൃഹദ്രൂപാ, 262. തനീയസീ— വളരെ വലിയ രൂപമുള്ള മൂകാംബിക തന്നെയാണ് ഏറ്റവും സൂക്ഷ്മമായ പരമാണു പ്രായത്തിലും വർത്തിക്കുന്നത്.

263. സച്ചിദാനന്ദലക്ഷ്യാർഥാ— സത്ത്, ചിത്ത്, ആനന്ദം എന്നിവ കൊണ്ട് അറിയപ്പെടേണ്ട അർത്ഥമായുള്ളവൾ, സച്ചിദാനന്ദമയി.

264. അജ്ഞാനധ്വാന്തദീപികാ— അജ്ഞാനമാകുന്ന ഇരുട്ടിനെ നശിപ്പിക്കുന്ന ദീപമായവൾ.

265. ജ്ഞേയരൂപാ— അറിയപ്പെടേണ്ട രൂപങ്ങളുള്ളവൾ. ദേവിയുടെ രൂപം എന്തെന്നറിയാനാണ് വേദങ്ങളും ഉപനിഷത്തുകളും ഋഷിമാരും ശ്രമിക്കുന്നത്. ആരും അതു കണ്ടവരില്ല. അഥവാ എല്ലാവരും കാണുന്നെങ്കിലും അറിയുന്നില്ല.

266. ജ്ഞാനദാത്രീ— ജ്ഞാനം തരുന്നവൾ.

267. കോലാപുരനിവാസിനീ— മൂകാംബികാക്ഷേത്രം സ്ഥിതിചെയ്യുന്ന തീർത്ഥഭൂമിയുടെ മറ്റൊരുപേരാണ് കോലാപുരം. അതിപ്പോൾ കൊല്ലൂർ എന്ന് അറിയപ്പെടുന്നു. അവിടെ വിരാജിക്കുന്ന പരാശക്തി.

268. കാളകണ്ഠീ — കാളകണ്ഠൻ ശിവൻ, ശിവാഭിന്നയായ ദേവി ആയതിനാൽ കാളകണ്ഠീ എന്നു ദേവിക്കു പേർ.

269. ബ്രഹ്മപൂജ്യാ — ബ്രഹ്മാവിനാൽ പൂജിക്കപ്പെടുന്നവൾ.

270. വൈഷ്ണവീ — വിഷ്ണുവിന്റെ ശക്തി. സുംഭാസുരനുമായുണ്ടായ യുദ്ധത്തിൽ എല്ലാ ദേവന്മാരുടെയും ശക്തികൾ ദേവിയെ സഹായിക്കാനെത്തി. അക്കൂട്ടത്തിൽ വിഷ്ണുശക്തിയായ വൈഷ്ണവിയും ഉണ്ടായിരുന്നു. വൈഷ്ണവീരൂപം ധരിച്ചവൾ.

271. സ്കന്ദമാതൃകാ — സ്കന്ദന്റെ മാതാവ്.

272. തത്ത്വമസ്യാദിവാക്യാർത്ഥാ — തത്ത്വമസി തുടങ്ങിയ മഹാവാക്യങ്ങളുടെ അർത്ഥമായവൾ.

273. ചിദേകരസരൂപിണീ — ചിത്ത് എന്ന ഏകരസം രൂപമായവൾ.

274. അനന്താനന്ദരൂപാ — അവസാനമില്ലാത്ത ആനന്ദം രൂപമായവൾ.

275. ആനന്ദപദദായിനീ — ദുഃഖസ്പർശമില്ലാത്ത ആനന്ദപദം നൽകുന്നവൾ.

276. നാനാമന്ത്രാത്മികാഗുപ്താ — പലമന്ത്രങ്ങളുടെ രൂപത്തിൽ ഗോപനം ചെയ്യപ്പെടുന്നവൾ. പല ദേവീമന്ത്രങ്ങളും ഗുരുപരമ്പരാക്രമത്തിൽ മാത്രമേ പ്രചരിക്കുന്നുള്ളൂ. രഹസ്യമായി സൂക്ഷിക്കപ്പെടുന്നു.

277. വേദതാത്പര്യഭൂമികാ — വേദാർത്ഥത്തിനു ഭൂമികയായവൾ. വേദാർത്ഥം ഉൾക്കൊള്ളാൻ ദേവീകാരുണ്യം കൊണ്ടു മനസ്സും ബുദ്ധിയും ഒരുങ്ങണം.

278. കൃഷ്ണപ്രിയാ — കൃഷ്ണനു പ്രിയപ്പെട്ടവൾ, കൃഷ്ണനെ പ്രിയമുള്ളവൾ.

279. കൃഷ്ണരൂപാ — കൃഷ്ണന്റെ രൂപം ധരിച്ചവൾ, കറുത്തനിറമുള്ള രൂപം ധരിച്ചവൾ.

280. കൃഷ്ണദ്വൈപായനസ്തുതാ — വേദവ്യാസനാൽ സ്തുതിക്കപ്പെട്ടവൾ.

281. കൃത്തികാ — കൃത്തിക എന്ന ദേവീമൂർത്തിയുടെ രൂപം ധരിച്ചവൾ.

282. കൃച്ഛ്രലഭ്യാ — എളുപ്പത്തിൽ ലഭിക്കാത്തവൾ, ദേവിയെ സാക്ഷാത്കരിക്കാൻ ക്ലേശകരമായ സാധനകൾ വേണമെന്നതിനാൽ.

283. കൃത്യാകൃത്യവിവേചിനീ — കൃത്യവും അകൃത്യവും വേർതിരിക്കുന്നവൾ, ധർമ്മവും അധർമ്മവും നിർണ്ണയിക്കുന്ന നിയാമകശക്തി.

284. കൈശികീ — ദേവിയുടെ ഒരു മൂർത്തി, ശൃംഗാരം എന്നും കൈശികീ ശബ്ദത്തിനർത്ഥം. രസരാജനായ ശൃംഗാരം ദേവിയുടെ ഒരു വിഭൂതിയാണെന്നും.

285. കേവലാ — ഒറ്റയായവൾ, മറ്റൊന്നിനെയും ആശ്രയിക്കാത്തവൾ, പൂർണ്ണയായവൾ, മോക്ഷം നൽകുന്നവൾ, ശുദ്ധജ്ഞാനം

രൂപമായവൾ.

286. ശിഷ്ടാ—1. ശ്രേഷ്ഠമായ ഗുണങ്ങളുള്ളവൾ. 2. എല്ലാം നശിക്കുമ്പോഴും നാശമില്ലാതെ ശേഷിക്കുന്നവൾ.

287. കൈവല്യപദദായിനീ— കൈവല്യപദം ഭക്തർക്കു നൽകുന്നവൾ.

288. ബ്രഹ്മാണ്ഡമണ്ഡലവ്യാപ്താ— 1. ബ്രഹ്മാണ്ഡമണ്ഡലമാകെ വ്യാപിച്ചവൾ. 2. ബ്രഹ്മാണ്ഡമണ്ഡലമായിരൂപം കൊണ്ടവൾ.

289. ചിന്മരക്തിഃ — 1. സർവപ്രാണികളിലും. ചൈതന്യമായി വർത്തിക്കുന്ന ശക്തി. 2. ജ്ഞാനശക്തി. 3. ബ്രഹ്മരൂപിണി, പരാശക്തി.

290. വിശ്വചേതനാ— 1. വിശ്വത്തിന്റെ ചേതന ആയവൾ. 2. വിശ്വമാകെ വ്യാപിക്കുന്ന അഖണ്ഡചൈതന്യം.

291. മഹാശക്തിഃ കുണ്ഡലിനീ, 292. പിണ്ഡാണ്ഡപരിവൃദ്ധിദാ— ശരീരം പഞ്ചഭൂതനിർമ്മിതമായ പിണ്ഡമാകയാൽ അതിനു പിണ്ഡാണ്ഡമെന്നു പേർ. ബ്രഹ്മാണ്ഡത്തിലുള്ളതെല്ലാം സൂക്ഷ്മരൂപത്തിൽ പിണ്ഡാണ്ഡത്തിലും ഉണ്ട്. ബ്രഹ്മാണ്ഡപ്രവർത്തനത്തിനു കേന്ദ്രമായി വർത്തിക്കുന്ന പരാശക്തി കുണ്ഡലിനീരൂപത്തിൽ പിണ്ഡാണ്ഡത്തെ പരിപാലിക്കുന്നു. ശരീരത്തിന്റെ എല്ലാ പ്രവർത്തനത്തിനും കാരണമായ മഹാശക്തിയാണു കുണ്ഡലിനി.

293 മുതൽ കുണ്ഡലിനീസ്തുതി.

293. അധ്യുഷ്ടവലയാദീപ്താ, 294. ബിസതന്തുതനീയസീ— ആ കുണ്ഡലിനീശക്തി താമരനൂലുപോലെ തനീയസിയായി മിന്നൽക്കൊടിപോലെ വെട്ടിത്തിളങ്ങിക്കൊണ്ട് അധ്യുഷ്ടവലയാകൃതിയിൽ— മൂന്നരച്ചുറ്റുള്ള ഒരു സർപ്പംപോലെ— നട്ടെല്ലിന്റെ കീഴെ അറ്റത്തുള്ള ത്രികോണാസ്ഥികളിലുള്ള മണ്ഡലാകേന്ദ്രത്തിൽ സ്ഥിതിചെയ്യുന്നു. വളഞ്ഞ ആകൃതിയുള്ളതിനാൽ കുണ്ഡലിനി എന്നുപേര്.

295. മൂലാധാരാംബുജാരൂഢാ— മൂലാധാരം എന്ന ആധാരചക്രത്തിൽ സ്ഥിതിചെയ്യുന്നവൾ.

296. ശ്രുതിപത്രവിലാസിനീ— നാല് ഇതളുകളുള്ള പദ്മത്തിന്റെ ആകൃതിയാണു മൂലാധാരപദ്മത്തിനുള്ളത്. ശ്രുതി—വേദം. വേദങ്ങളുടെ എണ്ണം നാലാകയാൽ ശ്രുതിപത്രം എന്നു പ്രയോഗം. നാലിതളുള്ള മൂലാധാരപദ്മത്തിൽ വിലസുന്നവൾ.

297. പഞ്ചശീർഷാ, 298. ധൂമ്രവർണാ, 299. കീകസാവലിസംസ്ഥിതാ— മൂലാധാരത്തിൽ മഹാദേവി അഞ്ചുശിരസ്സുകളുള്ളവളായി, ചാരനിറമുള്ളവളായി, അസ്ഥികളെ ആശ്രയിക്കുന്നവളായി, സ്ഥിതിചെയ്യുന്നു.

300. സൃണ്യംഭോജ്ജ്രന്ഥഹസ്താ, 301. ജ്ഞാനമുദ്രാലസത്കരാ — മൂലാധാരത്തിൽ ദേവി ചതുർബാഹുവാണ്. അങ്കുശം, താമര, ഗ്രന്ഥം, ജ്ഞാനമുദ്ര എന്നിവ ദേവി നാലു കൈകളിൽ ധരിച്ചിരിക്കുന്നു.

302. വരദാദിനിസമാരാധ്യാ — വരദ തുടങ്ങിയ ദേവിമാരാൽ സമാരാധിക്കപ്പെടുന്നവൾ.

303. മധുപാനസമുത്സുകാ, 304. മുദ്ഗൌദനാസക്തചിത്താ — മധുപാനത്തിൽ ഔത്സുക്യമുള്ളവളും ചെറുപയറു ചേർത്തുണ്ടാക്കിയ ചോറ് ഇഷ്ടപ്പെടുന്നവളും ആയി ദേവിയെ അവതരിപ്പിച്ചിരിക്കുന്നു.

305. സാകിനീരൂപധാരിണീ — സാകിനി എന്ന ദേവിയുടെ രൂപം ധരിച്ചവൾ. [ 295 മുതൽ 305 വരെയുള്ള നാമങ്ങൾകൊണ്ട് മൂലാധാരചക്രത്തിൽ ദേവിക്കുള്ളരൂപം, വർണ്ണം, ആയുധങ്ങൾ, നൈവേദ്യം തുടങ്ങിയവ അവതരിപ്പിച്ചു].

306. രസദലയുതസ്വാധിഷ്ഠാനാംബുജനിവാസിനീ — ആറു ഇതളുകളുള്ള സ്വാധിഷ്ഠാനപദ്മത്തിൽ വസിക്കുന്നവൾ. രസങ്ങളുടെ എണ്ണം ആറാകയാൽ 'രസദലം' എന്നു പ്രയോഗം.

307. ചതുർവക്ത്രസമാരാധ്യാ — ചതുർവക്ത്രനായ ബ്രഹ്മാവിനാൽ ആരാധിക്കപ്പെടുന്നവൾ.

308. ചതുർവക്ത്രസമന്വിതാ — നാലു മുഖങ്ങളുള്ളവൾ.

309. ത്രിശൂലകപാലഹസ്താ, 310. വരാഭയപ്രദർശിനീ — നാലു കൈകളിലായി ത്രിശൂലം, കപാലം, വരദമുദ്ര, അഭയമുദ്ര എന്നിവ പ്രദർശിപ്പിക്കുന്നവൾ.

311. പീതവർണാ — മഞ്ഞനിറമുള്ളവൾ.

312. ഗർവവതീ — അതിയായ ഗർവമുള്ളവൾ.

313. ബന്ദിന്യാദിഭിരാവൃതാ — ബന്ദിനി തുടങ്ങിയ ആറുദേവിമാരാൽ ചുറ്റും നിന്നു സേവിക്കപ്പെടുന്നവൾ.

314. ദധ്യന്നാസക്തചിത്താ — തൈരു ചേർത്ത ചോറ് ഇഷ്ടപ്പെടുന്നവൾ.

315. മധുപ്രീതാ — മധു കൊണ്ടു സന്തോഷിക്കുന്നവൾ.

316. കാകിനീ — കാകിനി എന്ന യോഗിനിയുടെ രൂപത്തിൽ സ്ഥിതിചെയ്യുന്നവൾ [306 മുതൽ 316 വരെയുള്ള നാമങ്ങൾ മൂകാംബികാദേവിക്ക് സ്വാധിഷ്ഠാനം എന്ന ആധാരത്തിലുള്ള സ്ഥിതി വിവരിക്കുന്നു].

317. ദശദലമധ്യസംസ്ഥാ, 318. മണിപൂരാബ്ജവാസിനീ — പത്തു ദലങ്ങളുള്ള മണിപൂരപദ്മത്തിൽ വസിക്കുന്നവൾ.

319. രക്തവർണാ — രക്തത്തിന്റെ നിറമുള്ളവൾ.
320. ത്രിവദനാ — മൂന്നു മുഖമുള്ളവൾ.
321. ദംഷ്ട്രാശോഭിമുഖാമ്പിതാ — ദംഷ്ട്രകൊണ്ടു ശോഭിക്കുന്ന മുഖമുള്ളവൾ.
322. ശക്തിഹസ്താ, 323. വജ്രധരാ, 324. ദണ്ഡായുധലസത്കരാ
325. അഭയമുദ്രാലസിതകമനീയകരാംബുജാ — ശക്തി, വജ്രം, ദണ്ഡം, അഭയമുദ്ര എന്നിവകൊണ്ടു ശോഭിക്കുന്ന നാലു കൈകളുള്ളവൾ.
326. ഡാമര്യാദിനിഷേവിതാ — ഡാമരി തുടങ്ങിയ ദേവിമാരാൽ സേവിക്കപ്പെടുന്നവൾ.
327. മാംസധാതുവിരാജിതാ — മാംസധാതുവിൽ വിരാജിക്കുന്നവൾ
328. ഗുഡൌദനപ്രീതചിത്താ — ശർക്കരച്ചോറ് ഇഷ്ടപ്പെടുന്നവൾ.
329. സർവദുഃഖനിവാരിണീ — എല്ലാ ദുഃഖങ്ങളേയും ഇല്ലാതാക്കുന്നവൾ
330. ഉഗ്രകർമാ, 331. ഉഗ്രഭാവാ — ഉഗ്രമായ കർമ്മവും ഭാവവും ഉള്ളവൾ.
332. ലാകിനീ, 333. ജഗദീശ്വരി — ലാകിനിയുടെ രൂപം ധരിച്ച ജഗദീശ്വരി [317 മുതൽ 333 വരെയുള്ള നാമങ്ങൾ മൂകാംബികയ്ക്കു് മണിപൂരം എന്ന ആധാരചക്രത്തിലുള്ള സ്ഥിതി വിവരിക്കുന്നു].
334. ദ്വാദശദലാകലിതഹൃത്ചക്രകർണികാശ്രിതാ — പന്ത്രണ്ടു ദലങ്ങളുള്ള അനാഹതചക്രത്തിന്റെ കർണ്ണികയിൽ സ്ഥിതിചെയ്യുന്നവൾ. അനാഹതചക്രം ഹൃദയത്തിനടുത്താകയാൽ ഹൃച്ചക്രം എന്നു പേര്.
335. വദനദ്വയസംയുക്താ — രണ്ടു മുഖമുള്ളവൾ.
336. ദംഷ്ട്രിണീ — വീരപ്പല്ലുകൾ ഉള്ളവൾ.
337. ശ്യാമളാംബികാ — കറുപ്പുനിറമുള്ള ദേവി.
338. ചക്രായുധം ത്രിശൂലം ച ബിഭ്രാജത്കരപങ്കജാ, 339. കപാലം ഡമരുകഞ്ചൈ ബിഭ്രാണാ — ചക്രായുധം, ത്രിശൂലം, കപാലം, ഡമരു. എന്നിവ ധരിക്കുന്ന നാലു കൈകൾ ഉള്ളവൾ.
340. രക്തസംസ്ഥിതാ — രക്തത്തിൽ സ്ഥിതിചെയ്യുന്നവൾ.
341. ത്രിനേത്രാഭൂഷിതമുഖീ — മൂന്നുകണ്ണുകൾ കൊണ്ടു ശോഭിക്കുന്ന മുഖമുള്ളവൾ.
342. കാളരാത്ര്യാദിഭിർവൃതാ — കാളരാത്രി തുടങ്ങിയ ശക്തികളാൽ ചുറ്റപ്പെട്ടവൾ.
343. ശ്രീമദ്വീരേന്ദ്രസംപൂജ്യാ — മഹാവീരൻ, ഇന്ദ്രൻ തുടങ്ങിയവരാൽ പൂജിക്കപ്പെടുന്നവൾ. മഹാവീരൻ എന്ന പദത്തിന് വിഷ്ണു, ഹനുമാൻ, ഗരുഡൻ, പ്രഹ്ലാദൻ, വീര്യമുള്ളവൻ, ബ്രഹ്മജ്ഞാനി, യോഗി എന്നിങ്ങനെ വിവിധാർത്ഥങ്ങൾ.

അവയെല്ലാം യോജിക്കും.

344. രാകിണീരൂപധാരിണീ — രാകിണി എന്ന ദേവിയുടെ രൂപം ധരിച്ചവൾ [334 മുതൽ 344 വരെയുള്ള നാമങ്ങൾ ദേവിക്ക് അനാഹതചക്രത്തിലുള്ള സ്ഥിതി വിവരിക്കുന്നു].

345. ഷോഡശദലമധ്യസ്ഥാ, 346. വിശുദ്ധ്യൈകവിലാസിനീ — പതിനാറു ദലങ്ങളുള്ള വിശുദ്ധിപദ്മത്തിൽ വിലസുന്നവൾ.

347. ഏകവക്ത്രാ, 348. ത്രിനേത്രാ — ഒരുമുഖമുള്ളവൾ, മൂന്നുകണ്ണുള്ളവൾ.

349. പാടലാഭാ — പാടലവർണ്ണമുള്ളവൾ.

350. ത്വഗാശ്രയാ — ത്വക്ക് എന്ന ധാതുവിനെ ആശ്രയിക്കുന്നവൾ.

351. പായസാന്നപ്രസാദിതാ — പായസാന്നം കൊണ്ടു പ്രസാദിക്കുന്നവൾ.

352. പശുലോകഭയംകരീ — പശുലോകത്തിനു ഭയംകരിയായവൾ. അവിദ്യവാന്മാരും അധർമ്മികളും ആയവർക്കു ഭയംകരിയായവൾ.

353. ഖട്വാംഗാദ്യായുധഹസ്താ, 354. മഹാസിലതികോജ്ജ്വലാ, 355. ത്രിശൂലോദ്ഭാസിഹസ്താ, 356. ചർമായുധപരിഷ്കൃതാ — ഖട്വാംഗം, വലിയവാള്, ത്രിശൂലം, പരിച എന്നിവകൊണ്ട് ശോഭിക്കുന്ന നാലു കൈകൾ ഉള്ളവൾ.

357. അമൃതാദിസമാരാധ്യാ — അമൃത തുടങ്ങിയ ദേവിമാരാൽ ആരാധിക്കപ്പെടുന്നവൾ.

358. ഡാകിനീരൂപധാരിണീ — ഡാകിനി എന്ന ദേവിയുടെ രൂപം ധരിച്ചവൾ [345 മുതൽ 358 വരെയുള്ള നാമങ്ങൾ ദേവിക്കു വിശുദ്ധിചക്രത്തിലുള്ള സ്ഥിതി വിവരിക്കുന്നു].

359. ആജ്ഞാചക്രാബ്ജനിലയാ, 360. ദ്വിദലമധ്യസംസ്ഥിതാ — രണ്ടു ദലങ്ങളുള്ള ആജ്ഞാപദ്മത്തിൽ സ്ഥിതിചെയ്യുന്നവൾ.

361. ജ്ഞാനമുദ്രാങ്കിതകരാ, 362. വരഡമരുകായുതാ, 363. അക്ഷമാലാം കപാലം ച ബിഭ്രാജിതകരാംബുജാ — ജ്ഞാനമുദ്ര, ശ്രേഷ്ഠമായ ഡമരു, അക്ഷമാല, കപാലം എന്നിവ ധരിക്കുന്ന കൈകളുള്ളവൾ.

364. നയനത്രയസംയുക്താ — മൂന്നു കണ്ണുകൾ ഉള്ളവൾ.

365. ശുക്ലവർണാ — വെളുത്ത നിറമുള്ളവൾ.

366. ഷഡാനനാ — ആറു മുഖമുള്ളവൾ.

367. മജ്ജാസംസ്ഥാ — മജ്ജയിൽ സ്ഥിതിചെയ്യുന്നവൾ.

368. ഹംസവത്യാ ഹേമാവത്യാ ച സേവിതാ — ഹംസവതി, ഹേമാവതി എന്നീ ദേവിമാരാൽ സേവിക്കപ്പെടുന്നവൾ.

369. ഹരിദ്രാന്നൈകസന്തുഷ്ടാ — മഞ്ഞൾച്ചോറു കൊണ്ടു സന്തോഷിക്കുന്നവൾ.

370. ഹാകിനീരൂപധാരിണീ — ഹാകിനി എന്ന ദേവിയുടെ രൂപം ധരിച്ചവൾ [ 359 മുതൽ 370 വരെയുള്ള നാമങ്ങൾ ദേവിക്ക് ആജ്ഞാചക്രത്തിലുള്ള സ്ഥിതി വിവരിക്കുന്നു].

371. സഹസ്രാരാംബുജാരൂഢാ — സഹസ്രാരപദ്മത്തിൽ സ്ഥിതിചെയ്യുന്നവൾ.

372. സർവവർണോപശോഭിതാ — എല്ലാ വർണ്ണങ്ങളിലും ശോഭിക്കുന്നവൾ.

373. രക്തവാസിനീ — രക്തത്തിൽ വസിക്കുന്നവൾ.

374. സർവശസ്ത്രവതീ — എല്ലാ ആയുധങ്ങളും ധരിച്ചവൾ.

375. സർവതോമുഖീ — എല്ലായിടത്തും മുഖമുള്ളവൾ, എണ്ണമറ്റ മുഖങ്ങളുള്ളവൾ.

376. അകാരാദിക്ഷകാരാന്തമാതൃകാവർണരൂപിണീ — അകാരം മുതൽ ക്ഷകാരം വരെയുള്ള മാതൃകാവർണ്ണങ്ങളുടെ രൂപം ധരിച്ചവൾ.

377. സർവാന്നാസക്തചിത്താ — എല്ലാ തരത്തിലുള്ള അന്നത്തിലും ആസക്തമായ ചിത്തമുള്ളവൾ.

378. യാകിനീരൂപധാരിണീ — യാകിനി എന്ന യോഗിനിയുടെ രൂപം ധരിച്ചവൾ [371 മുതൽ 378 വരെയുള്ള നാമങ്ങൾ കൊണ്ട് സഹസ്രാരത്തിലുള്ള ദേവിയുടെ സ്ഥിതിവിവരിച്ചു].

379. വഹ്നിമണ്ഡലമധ്യസ്ഥാ — അഗ്നിമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നവൾ. നവൾ — അഗ്നിമണ്ഡലം എന്ന് ഇവിടെ പറയുന്നത് മൂലാധാരം സ്വാധിഷ്ഠാനം എന്ന രണ്ട് ആധാരചക്രങ്ങളെയാണ്. ഇവ രണ്ടും ചേർത്ത് അഗ്നിമണ്ഡലം എന്നു പറയുന്നു.

380. ബ്രഹ്മഗ്രന്ഥിവിഭേദിനീ — ബ്രഹ്മഗ്രന്ഥിയെ ഭേദിക്കുന്നവൾ. സ്വാധിഷ്ഠാനചക്രത്തിനു മുകളിൽ മണിപൂരത്തിനു താഴെയായി സുഷുമ്നാമാർഗ്ഗത്തെ രോധിക്കുന്ന ഒരു ഗ്രന്ഥിയാണ് ബ്രഹ്മഗ്രന്ഥി. കർമ്മവാസനകളും ഭൗതികകാമനകളും കെട്ടുപിണഞ്ഞുണ്ടാകുന്ന ഈ ഗ്രന്ഥിയെ ഭേദിച്ചാലേ മൂലാധാരത്തിൽ നിന്ന് ഉണർന്നുയരുന്ന കുണ്ഡലിനിക്ക് സൂര്യമണ്ഡലത്തിലേക്കു കടക്കാനാകൂ.

381. സൂര്യമണ്ഡലമധ്യസ്ഥാ — സൂര്യമണ്ഡലത്തിന്റെ മധ്യത്തിൽ സ്ഥിതിചെയ്യുന്നവൾ. ഇവിടെ മണിപൂരം, അനാഹതം എന്നിവയെ ചേർത്ത് സൂര്യമണ്ഡലം എന്നു പറയുന്നു.

382. വിഷ്ണുഗ്രന്ഥിവിഭേദിനീ — വിഷ്ണുഗ്രന്ഥിയെ ഭേദിക്കുന്നവൾ. ബ്രഹ്മഗ്രന്ഥിയെ ഭേദിച്ച് കുണ്ഡലിനി സൂര്യമണ്ഡലത്തിൽ എത്തുന്നു. അനാഹതത്തിനു മുകളിൽ വിശുദ്ധിചക്രത്തിനു താഴെയായി സുഷുമ്നാമാർഗ്ഗത്തെ രോധിക്കുന്ന ഗ്രന്ഥിയാണ് വിഷ്ണുഗ്രന്ഥി.

വിഷ്ണുഗ്രന്ഥിയെ ഭേദിച്ച് സൂര്യമണ്ഡലത്തിൽ നിന്നു ചന്ദ്രമണ്ഡലത്തിൽ എത്തുന്നവൾ.

383. ചന്ദ്രമണ്ഡലമധ്യസ്ഥാ — ചന്ദ്രമണ്ഡലത്തിന്റെ മധ്യത്തിൽ സ്ഥിതിചെയ്യുന്നവൾ. വിശുദ്ധി, ആജ്ഞാ എന്നീ ആധാരചക്രങ്ങളെ ചേർത്ത് ചന്ദ്രമണ്ഡലം എന്നു പറയുന്നു.

384. രുദ്രഗ്രന്ഥിവിഭേദിനീ — ചന്ദ്രമണ്ഡലത്തിലെത്തിയ കുണ്ഡലിനിയെ സുഷുമ്നാമാർഗ്ഗത്തിലുള്ള രുദ്രഗ്രന്ഥി രോധിക്കുന്നു. രുദ്രഗ്രന്ഥിയെ ഭേദിച്ചേ കുണ്ഡലിനിക്ക് സഹസ്രാരത്തിൽ എത്താനാകൂ. രുദ്രഗ്രന്ഥിയെ ഭേദിക്കുന്നവൾ.

385. സഹസ്രദളപദ്മസ്ഥാ — രുദ്രഗ്രന്ഥിയെ ഭേദിച്ച് സഹസ്രാരത്തിൽ എത്തിയവൾ.

386. ശിവാഭിന്നസ്വരൂപിണീ — സഹസ്രാരത്തിലെത്തുന്ന കുണ്ഡലിനി അവിടെയുള്ള ശിവതത്ത്വവുമായി ഐക്യം പ്രാപിക്കുന്നു. കുണ്ഡലിനി ശിവനിൽ നിന്ന് അഭിന്നയായിത്തീരുന്നു.

387. പിണ്ഡാണ്ഡസ്ഥാ, 388. കല്യരൂപാ, 389. അമൃതസ്യന്ദവർഷിണീ — പിണ്ഡാണ്ഡത്തിനുള്ളിൽ — ശരീരത്തിൽ — കുണ്ഡലിനീരൂപത്തിൽ സ്ഥിതിചെയ്യുന്ന മൂകാംബിക ആധാരചക്രങ്ങളെയും ഗ്രന്ഥിത്രയങ്ങളെയും ഭേദിച്ച് സഹസ്രാരത്തിലെത്തി ശിവചൈതന്യവുമായി ലയിച്ചു ചേരുമ്പോൾ യോഗി മോക്ഷത്തിന് അർഹനായിത്തീരുന്നു. സഹസ്രാരത്തിൽ നിന്നു നിർഗ്ഗളിക്കുന്ന അമൃതപ്രവാഹം ശരീരത്തിലുള്ള നാഡീവ്യൂഹത്തെ നനയ്ക്കുമ്പോൾ യോഗിക്ക് ചിദാനന്ദാനുഭൂതിയുണ്ടാകുന്നു. ദേവിയിൽ നിന്ന് അഭിന്നനായിത്തീരുന്ന യോഗി തുടർന്നു ജീവിക്കണമെന്ന് ലളിതാംബിക തീരുമാനിച്ചാൽ അയാൾ ജീവന്മുക്തനായിരിക്കും. [291 മുതൽ 389 വരെയുള്ള നാമങ്ങൾ മൂകാംബികയുടെ കുണ്ഡലിനീരൂപത്തിലുള്ള വിവിധഭാവങ്ങളെ സ്തുതിക്കുന്നു].

390. ഐംകാരരൂപിണീശക്തി: — 'ഐം' എന്ന മന്ത്രാക്ഷരത്തിന്റെ രൂപം സ്വീകരിച്ച ശക്തി.

391. ഐശ്വര്യപദദായിനീ — ഈശ്വരസംബന്ധിയായ പദവി നൽകുന്നവൾ.

392. ഹ്രീംകാരരൂപിണീദേവീ — 'ഹ്രീം' എന്ന മന്ത്രാക്ഷരത്തിന്റെ രൂപം ധരിച്ചവൾ.

393. സർവശക്തിസ്വരൂപിണീ — എല്ലാ ശക്തികളുടെയും സ്വരൂപമുള്ളവൾ — എല്ലാ ശക്തികളും ഹ്രീംകാരത്തിൽ അന്തർഭവിക്കുന്നതിനാൽ.

394. സനകാരോച്ചാരണപ്രീതാ, 395. സർവസൗഭാഗ്യകാരിണീ — 'സൗഃ' എന്ന മന്ത്രാക്ഷരത്തിന്റെ ഉച്ചാരണം കൊണ്ട് പ്രീതയാകുന്നവൾ.

396. 'ഐംകാരഹ്രീംകാരസൗകാരമന്ത്രാക്ഷരരൂപിണീ, 397. ബാലാമന്ത്രാത്മികാ, 398. സർവപുരുഷാർഥപ്രദായിനീ — ഐം ഹ്രീം സൗഃ എന്ന മൂന്നക്ഷരങ്ങളുള്ള ബാലാമന്ത്രത്തിന്റെ രൂപം ധരിച്ചവളും ബാലാമന്ത്രം കൊണ്ട് ദേവിയെ ആരാധിക്കുന്നവർക്ക് എല്ലാ പുരുഷാർഥങ്ങളും പ്രദാനം ചെയ്യുന്നവളുമാണ് മൂകാംബിക. [390 മുതൽ 398 വരെയുള്ള നാമങ്ങൾ ദേവിയെ ബാലാമന്ത്രരൂപിണിയായി വർണ്ണിക്കുന്നു].

399. ചിത്രാംബരാ — മനോഹരമായ വസ്ത്രങ്ങൾ അണിഞ്ഞവൾ, അളക്കാനും അറിയാനും കഴിയാത്ത ആകാശം രൂപമായവൾ എന്നും.

400. ചിത്രരൂപാ — ചിത്രമായ രൂപങ്ങളുള്ളവൾ, ദേവിയുടെ രൂപം എങ്ങനെയുള്ളതെന്നു സങ്കല്പിക്കാൻ പോലും സാദ്ധ്യമല്ല എന്നു സൂചന.

401. ചിന്തിതാർഥപ്രദായിനീ — ആഗ്രഹിക്കുന്ന എല്ലാ പുരുഷാർത്ഥങ്ങളും നൽകി അനുഗ്രഹിക്കുന്നവൾ.

402. ചിന്താമണിഃ — ആഗ്രഹിക്കുന്നതെന്തും ദാനം ചെയ്യുന്ന ദിവ്യരത്നമാണു ചിന്താമണി. മൂകാംബിക ഭക്തർക്ക് എല്ലാ ആഗ്രഹങ്ങളും നൽകുന്ന ചിന്താമണിയാണ്.

403. അചിന്ത്യാ — ചിന്തിച്ചറിയാനാകാത്തവൾ.

404. ചിത്രാദേവീസമാശ്രിതാ — ചിത്രദേവിയാൽ ആശ്രയിക്കപ്പെട്ടുന്നവൾ.

405. ചിത്രജഗത്പ്രസൂതാ — അനന്തവൈചിത്ര്യമുള്ള ജഗത്തിനു ജന്മം നൽകിയവൾ.

406. ചിദാനന്ദതരംഗിതാ — ദുഃഖസ്പർശമില്ലാത്തതും ജ്ഞാനസ്വരൂപവുമായ ആനന്ദം അലയടിക്കുന്ന മഹാസമുദ്രം ആയവൾ.

407. ഭണ്ഡാസുരപരാഭൂതദേവരാജസമാശ്രിതാ — ഭണ്ഡാസുരനാൽ പീഡിപ്പിക്കപ്പെട്ട ദേവേന്ദ്രനാൽ ആശ്രയിക്കപ്പെട്ടവൾ [ലളിതോപാഖ്യാനത്തിൽ വിവരിക്കുന്ന ലളിതാദേവിയുടെ വിക്രമങ്ങൾ ഉൾക്കൊള്ളുന്ന നാമങ്ങൾ തുടങ്ങുന്നു]. ശിവന്റെ നേത്രാഗ്നിയിൽ ദഹിച്ച കാമദേവന്റെ ശരീരഭസ്മത്തിൽ നിന്നുണ്ടായ ഭണ്ഡാസുരൻ വരബലം കൊണ്ട് ത്രൈലോക്യാധിപതിയായി. ഭണ്ഡാസുരനിൽ നിന്നു ലോകാധിപത്യം തിരിച്ചുകിട്ടാൻവേണ്ടി ഇന്ദ്രനും ദേവന്മാരും ദേവിയെ ആശ്രയിച്ചു.

408, 409. മഹായാഗവിധാനേന മഹാമാംസേനയാജിതാ — മഹായാഗവിധിപ്രകാരം യജിക്കപ്പെട്ടവൾ, മഹാമാംസം കൊണ്ടു യജിക്കപ്പെട്ടവൾ. ഒരു യോജന വിസ്താരമുള്ള അഗ്നികുണ്ഡം നിർമ്മിച്ച് ദേവന്മാർ അതിൽ തങ്ങളുടെ ശരീരങ്ങളിൽ നിന്നു മുറിച്ചെടുത്ത മാംസം ഹോമിച്ചു.

410. യാഗാഗ്നിമധ്യസംഭൂതാ — യാഗാഗ്നിമദ്ധ്യത്തിൽ നിന്ന് ദേവി ആവിർഭവിച്ചു.

411. ഉദയാർകസമദ്യുതി:— ഉദിച്ചുയരുന്ന സൂര്യന്റെ തേജസ്സുള്ളവൾ

412. ജഗദുജ്ജീവനാകാരാ — ജഗത്തിന് ഉജ്ജീവനം നൽകുന്ന ആകാരമുള്ളവൾ.

413. ബ്രഹ്മവിഷ്ണുശിവാത്മികാ — ത്രിമൂർത്തികൾ ഏകരൂപമായവൾ.

414. ജപാകുസുമസങ്കാശാ, 415. ദാഡിമീകുസുമപ്രഭാ — ജപാപുഷ്പത്തിന്റെയും മാതളപ്പൂവിന്റെയും ചെമപ്പുനിറവും അഴകും ഉള്ളവൾ (ജപാപുഷ്പം — ചെമ്പരത്തിയെന്നു പക്ഷം).

416. സർവാഭരണസംയുക്താ — എല്ലാ ആഭരണങ്ങളും അണിഞ്ഞവൾ.

417. ശൃംഗാരൈകരസാലയാ — ശൃംഗാരം എന്ന ഏക രസത്തിന് ആലയമായവൾ.

418. കൃപാതരംഗിതാപാംഗാ — കാരുണ്യം ഓളം വെട്ടുന്ന കടക്കൺ നോട്ടമുള്ളവൾ.

419. കരുണാരസസാഗരാ — കരുണാരസം നിറഞ്ഞ മഹാസമുദ്രമായവൾ.

420. പാശാങ്കുശേക്ഷുകോദണ്ഡപഞ്ചബാണലസത്കരാ — പാശം, അങ്കുശം, കരിമ്പുവില്ല്, അഞ്ചുബാണങ്ങൾ എന്നിവകൊണ്ടു ശോഭിക്കുന്ന കൈകളുള്ളവൾ.

421. ബ്രഹ്മവിഷ്ണുശിവാരാധ്യാ — ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവരാൽ ആരാധിക്കപ്പെടുന്നവൾ.

422. ഗന്ധർവാപ്സരപൂജിതാ — ഗന്ധർവന്മാരാലും അപ്സരസ്സുകളാലും പൂജിക്കപ്പെടുന്നവൾ.

423. സർവദേവസമാരാധ്യാ — എല്ലാ ദേവന്മാരാലും ആരാധിക്കപ്പെടുന്നവൾ.

424. ശ്രീമത്സിംഹാസനേശ്വരീ — ശ്രീമത്തായ സിംഹാസനത്തിന് ഈശ്വരി ആയവൾ. ശ്രേഷ്ഠനായ സിംഹം ആസനമായവൾ (ദുഷ്ടശക്തികളെ ഹിംസിക്കുന്നവൾ എന്നും സിംഹാസനാഖ്യങ്ങളായ അഞ്ചു മന്ത്രങ്ങൾക്ക് ഈശ്വരി ആയവൾ എന്നും വ്യാഖ്യാനം).

(410 മുതൽ 424 വരെയുള്ള നാമങ്ങൾ ചിദഗ്നികുണ്ഡസംഭൂതയായ ലളിതാംബികയെ വർണ്ണിക്കുന്നു).

425. കാമേശ്വരാകൃഷ്ടചിത്താ — കാമേശ്വരനായ ശിവനാൽ ആകൃഷ്ടമായ ചിത്തമുള്ളവൾ.

426. കാമേശ്വരമനോഹരീ — കാമേശ്വരന്റെ മനസ്സിനെ ഹരിച്ചവൾ.

427. കാമേശപാണിഗ്രഹണകൃതാർഥാ — കാമേശ്വരൻ പാണിഗ്രഹണം ചെയ്തതിനാൽ കൃതാർത്ഥ ആയവൾ.

428. കാമമാതൃകാ — കാമദേവന്റെ അമ്മയായവൾ [ലളിതാദേവിയും കാമേശ്വരരൂപം സ്വീകരിച്ച ശിവനും തമ്മിലുള്ള വിവാഹവും രതീദേവിയുടെ വിധവാവേഷം കണ്ട് കാരുണ്യം തോന്നിയ ദേവിയുടെ നോട്ടത്തിൽ നിന്ന് കാമദേവനു ശരീരം തിരിച്ചുകിട്ടിയതുമായ ലളിതോപാഖ്യാനത്തിലെ കഥ 425 മുതൽ 428 വരെയുള്ള നാമങ്ങൾ സൂചിപ്പിക്കുന്നു].

429. ഭണ്ഡദൈത്യവധോദ്യുക്താ — ഭണ്ഡാസുരനെ വധിക്കാൻ ഉദ്യമിച്ചവൾ.

430. ദേവസേനാപരിവൃതാ — ദേവന്മാരുടെ സൈന്യത്താൽ ചുറ്റപ്പെട്ടവൾ.

431. ചക്രരാജരഥാരൂഢാ — ചക്രരാജം എന്ന രഥത്തിൽ ആരൂഢയായവൾ. ചക്രരാജം എന്ന ശ്രീചക്രരൂപമായ രഥത്തിലാണ് ദേവി ഭണ്ഡാസുരനെ നേരിട്ടത്.

432. സർവശക്തിസമന്വിതാ — എല്ലാ ശക്തികളോടും കൂടിച്ചേർന്നവൾ. ഇവിടെ ശക്തി എന്ന പദം എല്ലാ ദേവീമൂർത്തികളെയും ദേവിയുടെ വിവിധവിഭൂതികളെയും കുറിക്കുന്നു

433. ഗീതിചക്രരഥാരൂഢമന്ത്രിനാഥാപുരസ്കൃതാ — ഗീതിചക്രം എന്നും ഗേയചക്രം എന്നും പേരുള്ള രഥത്തിൽ ആരൂഢയായ മന്ത്രിനാഥാദേവിയാൽ മുന്നിടപ്പെട്ടവൾ. വിദ്യാദേവിയായ ശ്യാമളാദേവിയാണ് ലളിതാംബികയുടെ മന്ത്രി. ആ ദേവി ലളിതാംബികയ്ക്ക് മുന്നകമ്പടി സേവിച്ചു.

434. കിരിചക്രരഥാരൂഢദണ്ഡിനീപരിസേവിതാ — കിരിചക്രം എന്ന രഥത്തിൽ ആരൂഢയായ ദണ്ഡനാഥാദേവിയാൽ സേവിക്കപ്പെട്ടവൾ.

435. ശക്തിസേനാസമായുക്താ — ശക്തിസേനയോടു ചേർന്നവൾ. എല്ലാ ദേവന്മാരുടെയും ശക്തികൾ ദേവിയുടെ സേനയിൽ അംഗങ്ങളായി ദേവിയെ സഹായിച്ചു.

436. സംക്ഷോഭിതജഗത്ത്രയാ — ദേവിയും സൈന്യങ്ങളും ഭണ്ഡാസുരവധത്തിനായി പുറപ്പെട്ടപ്പോൾ മൂന്നു ലോകങ്ങളും ക്ഷോഭിച്ചു.

437. നാരായണാസ്ത്രനിർധൂതഭണ്ഡസൈന്യവിനാശിനീ — നാരാ

യണാസ്ത്രം കൊണ്ട് ഭണ്ഡസൈന്യത്തെ നശിപ്പിച്ചവൾ.

438. കാമേശ്വരമഹാസ്ത്രനിഹതഭണ്ഡമഹാസുരാ — കാമേശ്വരം എന്ന മഹാസ്ത്രം കൊണ്ട് ഭണ്ഡൻ എന്ന മഹാസുരനെ വധിച്ചവൾ. [429 മുതൽ 438 വരെയുള്ള നാമങ്ങൾ ഭണ്ഡാസുരവധവുമായി ബന്ധപ്പെട്ടവ].

439. താമസി — തമോരൂപിണിയായവൾ.

440. താപസാരാധ്യാ — താപസന്മാരാൽ ആരാധിക്കപ്പെടുന്നവൾ.

441. താപിനീ — തപിപ്പിക്കുന്നവൾ.

442. താപനാശിനീ — താപത്തെ നശിപ്പിക്കുന്നവൾ.

443. ചർച്ചികാ — ദുർഗ്ഗാദേവിയുടെ ഒരു പര്യായം. വേദോച്ചാരണത്തിൽ ആവർത്തിച്ചുള്ള ഉച്ചാരണം എന്നും.

444. ചർച്ചിതാ — ദുർഗ്ഗാദേവിയുടെ ഒരു പര്യായം. അലങ്കരിക്കപ്പെട്ടവൾ, കുറിക്കൂട്ടണിഞ്ഞവൾ.

445. ചർച്ചാ — ദുർഗ്ഗാ പര്യായം. അലങ്കാരമായും അന്വേഷണരൂപത്തിലും വർത്തിക്കുന്നവൾ.

446. ചിദാനന്ദസുഖപ്രദാ — ചിദാനന്ദരൂപമായ സുഖം പ്രദാനം ചെയ്യുന്നവൾ.

447. ഭക്തിഗമ്യാ — ഭക്തികൊണ്ടു പ്രാപിക്കപ്പെടാവുന്നവൾ.

448. ദുഃഖഹന്ത്രീ — ദുഃഖത്തെ നശിപ്പിക്കുന്നവൾ.

449. ചതുർവർഗ്ഗപ്രദായിനീ — ധർമ്മാർത്ഥകാമമോക്ഷങ്ങൾ ദാനം ചെയ്യുന്നവൾ.

450. സംസാരസാഗരോത്താരപാത്രീഭൂതപദാംബുജാ — സംസാരസാഗരം തരണം ചെയ്യാനുള്ള യാനപാത്രമായി ഭവിക്കുന്ന കാൽത്താമരകളുള്ളവൾ. ദേവിയുടെ പാദപങ്കജങ്ങളെ ആശ്രയിക്കുന്നവർ അനായാസമായി സംസാരസാഗരം തരണം ചെയ്യും.

451. ധീഃ — ബുദ്ധിരൂപിണീ.

452 ശ്രീഃ — ഐശ്വര്യം, മഹാലക്ഷ്മിയായി രൂപം പൂണ്ടവൾ.

453. കാന്തിഃ — ശോഭയായി വർത്തിക്കുന്നവൾ.

454. ക്ഷമാ — ഭൂമിയായി എല്ലാം സഹിക്കുന്നവൾ, സ്വസന്താനങ്ങളുടെ അപരാധങ്ങൾക്കു മാപ്പുകൊടുക്കുന്നവൾ.

455 ശാന്തിഃ — വികാരങ്ങൾക്ക് ഏറ്റക്കുറച്ചിലുകളില്ലാത്ത അവസ്ഥ, ദുഃഖസ്പർശമില്ലാത്ത ആനന്ദം രൂപമായവൾ.

456. ശാശ്വതീ — എന്നെന്നും ഉള്ളവൾ, ഉല്പത്തിയും നാശവും ഇല്ലാത്തവൾ.

457. വിശ്വധാരിണീ — വിശ്വത്തെ ധരിക്കുന്നവൾ.

458. ശ്രദ്ധാ — പ്രവൃത്തിയിലുള്ള ഏകതാനതയാണ് ശ്രദ്ധ. ശ്രദ്ധ ദേവീരൂപമാകയാൽ ഈ നാമം. 'ശ്രദ്ധ' എന്ന പേരിൽ ഒരു ദേവീമൂർത്തിയുമുണ്ട്.

459. ഭൂതിഃ — സ്ഥിതി, പോഷണം, വളർച്ച, ഐശ്വര്യം, ശക്തി, ധനം എന്നൊക്കെ 'ഭൂതി' എന്ന പദത്തിനർത്ഥം. ഇതൊക്കെ ദേവീരൂപമാകയാൽ.

460. സ്മൃതിഃ — ഓർമ്മയായി വർത്തിക്കുന്നവൾ, സ്മൃതിക്ക് സമൂഹം പിൻതുടരുന്ന ആചാരമര്യാദകൾ എന്നും അർത്ഥം. മനുസ്മൃതി, പരാശരസ്മൃതി തുടങ്ങിയവ ഈ ആചാരമര്യാദകൾ ക്രോഡീകരിക്കുന്നു. സ്മൃതിയായി വർത്തിക്കുന്നത് ദേവി തന്നെയാണ്.

461. മേധാ — ദക്ഷപ്രജാപതിയുടെ പുത്രിയും ധർമ്മന്റെ പത്നിയുമായ ദേവിയാണ് മേധ. കാര്യാകാര്യവിവേചനത്തിനു കഴിവുള്ള ബുദ്ധിവ്യാപാരത്തെയും 'മേധ' കുറിക്കുന്നു. രണ്ടും യോജിക്കും.

462. ലജ്ജാ — അവിഹിതമായ എന്തെങ്കിലും ചെയ്തു പോകുകയും അത് അന്യർ അറിയുകയും ചെയ്യുമ്പോഴുണ്ടാകുന്ന ജാള്യമാണ് ലജ്ജ. സ്ത്രീക്ക് ഭർത്താവിന്റെയോ കാമുകന്റെയോ സാമീപ്യം കൊണ്ടുണ്ടാകുന്ന മന്ദാക്ഷം തുടങ്ങിയ ഭാവങ്ങളെയും ലജ്ജാപദം കുറിക്കുന്നു. ദേവിയുടെ ഒരു മൂർത്തിയുമാണ്.

463. കീർത്തിഃ — അന്യർ പ്രശംസിക്കുന്ന ഗുണവിശേഷങ്ങൾ ഉള്ള അവസ്ഥയാണ് കീർത്തി. സൽപേര്.

464. സ്പൃഹാ — എന്തിന്റെയെങ്കിലും നേർക്കുള്ള തീവ്രമായ ആഗ്രഹമാണ് സ്പൃഹ. മനുഷ്യന് വലിയകാര്യങ്ങൾ ചെയ്യാനുള്ള പ്രേരണയായ സ്പൃഹ ദേവീരൂപമാണ്.

465. ദയാ — കാരുണ്യം.

466. ചക്ഷുരൂപാ, 467. ശ്രോത്രരൂപാ, 468. ത്വഗ്രൂപാ, 469. രസനാത്മികാ, 470. ഘ്രാണരൂപാ, 471. ജ്ഞാതൃരൂപാ, 472. പഞ്ചേന്ദ്രിയ വിരാജിതാ — കണ്ണ്, കാത്, ത്വക്ക്, രസന, മൂക്ക് എന്നിവയുടെ രൂപത്തിലും ഇവയിലൂടെ പ്രപഞ്ചത്തെ അനുഭവിക്കുന്ന ജ്ഞാതാവായ വ്യക്തിയുടെ രൂപത്തിലും പഞ്ചേന്ദ്രിയങ്ങളായി വിരാജിക്കുന്നവൾ.

473. രൂപരൂപാ, 474. ശബ്ദരൂപാ, 475. സ്പർശരൂപാ, 476. രസാത്മികാ, 477. ഗന്ധരൂപാ, 478. ജ്ഞാനരൂപാ, 479. പഞ്ചതന്മാത്രരൂപിണീ — രൂപം, ശബ്ദം, സ്പർശം, രസം, ഗന്ധം എന്നീ പഞ്ചതന്മാത്രകളുടെ രൂപത്തിലും ഇവയിലൂടെ വ്യക്തിപ്രപഞ്ചത്തെക്കുറിച്ചുണ്ടാകുന്ന ജ്ഞാനത്തിന്റെ രൂപത്തിലും

വർത്തിക്കുന്നവൾ.

480. പൃഥ്വ്യപ്തേജോവായ്വാകാശപ്രതിഷ്ഠാ — പൃഥ്വി, അപ്പ്, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങൾക്ക് ആധാരമായവൾ

481. പ്രകടാകൃതി — പഞ്ചഭൂതങ്ങൾ പല തരത്തിൽ ചേർന്ന് വിവിധ വസ്തുക്കളായും ജീവികളായും അവയെല്ലാം ഉൾപ്പെടുന്ന പ്രപഞ്ചമായും പ്രകടമാകുന്ന ആകൃതിയുള്ളവൾ.

482. പഞ്ചഭൂതാത്മികാ — പഞ്ചഭൂതങ്ങളിൽ ഓരോന്നിന്റെയും രൂപത്തിൽ വർത്തിക്കുന്നവൾ.

483. പഞ്ചപ്രാണസംഘപ്രവർത്തിനീ — പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ, ഉദാനൻ എന്നീ പഞ്ചപ്രാണങ്ങളെ പ്രവർത്തിപ്പിക്കുന്നവൾ.

484. ധർമാർഥകാമമോക്ഷാണാം സ്വാമിനീ — ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങൾക്കു സ്വാമിനി ആയവൾ.

485. സദാശ്രയാ — സത്തുക്കൾക്ക് ആശ്രയമായവൾ.

486. ഭവാനീ — ഭവന്റെ പത്നി, ശിവനിൽ നിന്ന് അഭിന്നയായ ശക്തി.

487. ഭവരോഗഘ്നീ — സംസാരദുഃഖമാകുന്ന രോഗത്തെ നശിപ്പിക്കുന്നവൾ.

488. ഭവചക്രപ്രവർതിനീ — സംസാരചക്രത്തെ പ്രവർത്തിപ്പിക്കുന്നവൾ.

489. ആദിമായാ — പ്രപഞ്ചത്തിന്റെ ഉത്പത്തിക്കു കാരണമായ മായ.

490. ആദിശക്തി:— എല്ലാ ശക്തികൾക്കും കാരണമായ ശക്തി.

491. പ്രകൃതീ, 492. പുരുഷാത്മികാ — പ്രകൃതിയായും പുരുഷനായും രൂപം പൂണ്ടവൾ.

493. അനാദിനിധനാ — ഉത്പത്തിയും നാശവും ഇല്ലാത്തവൾ.

494. പൂർണാ — പൂർണ്ണ ആയവൾ, ന്യൂനത ഒന്നും ഇല്ലാത്തവൾ.

495. വ്യാപിനീ — പ്രപഞ്ചമാകെ വ്യാപിക്കുന്നവൾ, പ്രപഞ്ചരൂപത്തിൽ വ്യാപിക്കുന്നവൾ.

496. വേദമാതൃകാ — വേദങ്ങൾക്കു മാതാവായവൾ.

497. സർവതഃ പാണിചരണാ — എല്ലായിടത്തും കൈകളും കാലുകളും ഉള്ളവൾ.

498. സർവതോക്ഷിശിരോമുഖാ — എല്ലായിടത്തും കണ്ണുകളും ശിരസ്സുകളും മുഖങ്ങളും ഉള്ളവൾ.

499. സർവതഃശ്രവണഘ്രാണാ — എല്ലായിടത്തും കാതുകളും നാസികകളും ഉള്ളവൾ.

500. സർവജ്ഞാ — എല്ലാം അറിയുന്നവൾ.

501. സർവസാക്ഷിണീ — എല്ലാത്തിനും സാക്ഷി ആയവൾ.

502. നിർഗുണാ — ഗുണങ്ങൾ ഇല്ലാത്തവൾ, ഗുണാതീതയായവൾ.

503. പരമാശക്തിഃ — എല്ലാ ശക്തികൾക്കും അപ്പുറത്തുള്ളവൾ, പരാശക്തി.
504. യോഗിസേവ്യാ — യോഗിമാരാൽ സേവിക്കപ്പെടുന്നവൾ.
505. യോഗദാ — യോഗം നൽകുന്നവൾ.
506. സഗുണാ — സത്വരജസ്തമോ ഗുണങ്ങളുള്ളവൾ.
507. സുഖസേവ്യാ — സുഖമായി സേവിക്കപ്പെടാവുന്നവൾ, വിഷമകരമായ ആരാധനാക്രമങ്ങൾ കൂടാതെ പ്രാപിക്കാവുന്നവൾ.
508. ധർമകാമാർഥദായിനീ — ധർമ്മവും കാമവും അർത്ഥവും ഭക്തർക്കു നൽകുന്നവൾ.
509. ജപാരുണാ — ജപാപുഷ്പം പോലെ അരുണവർണ്ണമുള്ളവൾ.
510. ജപപ്രീതാ — സ്തോത്രം, മന്ത്രം എന്നിവ ജപിക്കുന്നതിൽ പ്രീതിയുള്ളവൾ.
511. ജനനീ — അമ്മ, ജന്മം തരുന്നവൾ.
512. ജന്മനാശിനീ — ജനനദുഃഖം നശിപ്പിക്കുന്നവൾ, മോക്ഷം തരുന്നവൾ.
513. ക്ഷിതിഭാരസമുത്താരഹേതുഭൂതാ — ഭൂമിയുടെ ഭാരം നശിപ്പിച്ച് ഭൂമിയെ ഉദ്ധരിക്കുന്നതിനു കാരണമായവൾ, പാപഭാരം കൊണ്ടു ഭൂമിക്കു സങ്കടമുണ്ടായപ്പോൾ വിഷ്ണുവും മറ്റുദേവന്മാരും അവതരിച്ച് ഭൂഭാരം നശിപ്പിച്ചതു ദേവിയുടെ കാരുണ്യം കൊണ്ടാകയാൽ.
514. സതാംഗതി — സത്തുക്കൾക്ക് ആശ്രയമായവൾ.
515. വേദകർത്രീ — വേദങ്ങൾ നിർമ്മിച്ചവൾ.
516. ദേവധാത്രീ — ദേവന്മാരെ രക്ഷിക്കുന്നവൾ.
517. ബുദ്ധിധാത്രീ — ബുദ്ധി നൽകുന്നവൾ.
518. മനോമയീ — മനസ്സായി രൂപം പൂണ്ടവൾ.
519. സപ്തസ്വരാത്മികാവിദ്യാ — സപ്തസ്വരരൂപമായ സംഗീതവിദ്യ രൂപമായവൾ
520. സ്വരതാളലയാശ്രിതാ — സ്വരം, താളം, ലയം എന്നിവയെ ആശ്രയിക്കുന്നവൾ.
521. സർവപ്രീതികരീ — എല്ലാവർക്കും പ്രീതി നൽകുന്നവൾ.
522. സർവലോകവിമോഹിനീ — എല്ലാ ലോകങ്ങളെയും മോഹിപ്പിക്കുന്നവൾ.
523. സർവശാന്തികരീ — എല്ലാ വിധത്തിലുള്ള ക്ഷോഭങ്ങളും അകറ്റി എവർക്കും ശാന്തി നൽകുന്നവൾ.
524. സർവവേദശാസ്ത്രവശംകരീ — തന്റെ ഭക്തർക്ക് എല്ലാ വേദങ്ങളും ശാസ്ത്രങ്ങളും വശത്താക്കിക്കൊടുക്കുന്നവൾ.

525. നാരദർഷിമുഖാസേവ്യാ — നാരദർഷി തുടങ്ങിയവരാൽ സേവിക്കപ്പെടുന്നവൾ.

526. മഹാദേവമുഖാശ്രിതാ — മഹാദേവൻ തുടങ്ങിയദേവന്മാരാൽ ആശ്രയിക്കപ്പെടുന്നവൾ.

527. പഞ്ചകോശാന്തരപ്രാപ്താ — അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നിവയുടെ ഉള്ളിൽ സ്ഥിതിചെയ്യുന്നവൾ, ജീവാത്മരൂപിണി. ശ്രീചക്രപൂജയിൽ ഉപയോഗിക്കുന്ന അഞ്ചു മന്ത്രദേവതകളെ കുറിക്കാനും പഞ്ചകോശം എന്ന പദം ഉപയോഗിക്കാറുണ്ട്. ആ മന്ത്രങ്ങളുടെ സമഗ്രചൈതന്യരൂപിണി എന്നും.

528. പഞ്ചബ്രഹ്മസ്വരൂപിണി — ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ഈശ്വരൻ, സദാശിവൻ എന്നിവർ അവരവരുടെ ശക്തികളോടുചേർന്നിരിക്കുമ്പോൾ അവരെച്ചേർത്ത് പഞ്ചബ്രഹ്മം എന്നു പറയും. ആ രൂപത്തിൽ സ്ഥിതിചെയ്യുന്നവൾ.

529. പഞ്ചക്ലേശപ്രശമനി — പഞ്ചക്ലേശങ്ങളെ നശിപ്പിക്കുന്നവൾ (അവിദ്യ, അസ്മിത, രാഗം, ദ്വേഷം, അഭിനിവേശം എന്നിവ പഞ്ചക്ലേശങ്ങൾ)

530. പഞ്ചയജ്ഞപ്രസാദിതാ — പഞ്ചയജ്ഞങ്ങൾകൊണ്ടു പ്രസാദിക്കുന്നവൾ (ഹോമം, ബലി, തർപ്പണം, അതിഥിപൂജ, അദ്ധ്യയനം എന്നിവ പഞ്ചയജ്ഞങ്ങൾ. അഗ്നിഹോത്രം, ദശപൂർണ്ണമാസം, ചാതുർമ്മാസ്യം, പശുബന്ധം, സോമയാഗം എന്നിവ അഞ്ചും എന്നും ദേവയജ്ഞം, ബ്രഹ്മയജ്ഞം, ഭൂതയജ്ഞം, പിതൃയജ്ഞം, മനുഷ്യയജ്ഞം എന്നിവ എന്നും പലതരത്തിൽ പഞ്ചയജ്ഞത്തെ വ്യാഖ്യാനിച്ചു കാണുന്നു).

531. നിത്യതൃപ്താ — എന്നും തൃപ്തയായവൾ.

532. നിരുപമാ — മറ്റൊന്നിനോടും ഉപമിക്കാനാവാത്തവൾ.

533. നിരാധാരാ — ആധാരമായി മറ്റൊന്നും ഇല്ലാത്തവൾ, എല്ലാത്തിനും ആധാരമായവൾ.

534. നിരാകുലാ — ആകുലത ഇല്ലാത്തവൾ (ഭക്തന്റെ ആകുലതകളെ നശിപ്പിക്കുന്നവൾ എന്നും).

535. നിർമമാ — എന്റേതെന്ന ഭാവം ഇല്ലാത്തവൾ, തന്നിൽ നിന്ന് വേറായി മറ്റൊന്നും ഇല്ലാത്തവൾ.

536. നിഷ്കളാകാരാ — അംശങ്ങളില്ലാത്ത ആകാരമുള്ളവൾ, രൂപമില്ലാത്തവൾ.

537. നിരുപാധിഃ — ഉപാധികൾ ഇല്ലാത്തവൾ, ദ്വൈത ഇല്ലാത്തവൾ.

ശുദ്ധജ്ഞാനം സ്വരൂപമായവൾ.
538. നിരാശ്രയാ — ആശ്രയമില്ലാത്തവൾ, എല്ലാറ്റിനും ആശ്രയമാകയാൽ.
539. ജഗദ്ഭ്രമവിവർത്തൈകകാരണാ — ജഗത്തിന്റെ പ്രവർത്തനത്തിനും പരിണാമത്തിനും ഏകകാരണമായവൾ.
540. ദിവ്യവിഗ്രഹാ — ലീലയായി രൂപം ധരിക്കുന്നവൾ(പ്രകാശമാനമായ രൂപമുള്ളവൾ, സർവ്വാംഗസുന്ദരി എന്നും).
541. ആത്മരൂപാ — ആത്മാവായി ജീവികളിൽ രൂപം പൂണ്ടവൾ.
542. ബ്രഹ്മരൂപാ — ബ്രഹ്മം രൂപമായവൾ.
543. സംവിന്മയീ — ശുദ്ധജ്ഞാനം സ്വരൂപമായവൾ.
544. ചിദാത്മികാ — 'ചിത്ത്' എന്നതിനു വിശേഷ ജ്ഞാനകാരണം എന്നർത്ഥം. ചിത്ത് രൂപമായവൾ.
545. അപ്രതർക്ക്യാ — തർക്കം കൊണ്ട് അറിയാനാകാത്തവൾ. കാര്യകാരണ ചർച്ചകൊണ്ട് നിഗമനങ്ങൾ ഉണ്ടാക്കലാണ തർക്കശാസ്ത്രത്തിന്റെ സ്വഭാവം. തർക്കം കൊണ്ട് മൂകാംബികയെ അറിയാനാവില്ല.
546. അനിർദേശ്യാ — ഇന്ന തരത്തിലെന്നു നിർദ്ദേശിക്കപ്പെടാനാകാത്തവൾ.
547. അനൗപമ്യാ — ഉപമിക്കപ്പെടാനാകാത്തവൾ, തുല്യതയില്ലാത്തവൾ.
548. അനാമയാ — ആമയങ്ങളില്ലാത്തവൾ, ആമയങ്ങളെ നശിപ്പിക്കുന്നവൾ.
549. ഗോലോകവാസിനീ, 550. രാധാ — ഗോലോകത്തിൽ രാധാദേവിയായി വിരാജിക്കുന്നവൾ.
551. ഗോപീവേഷവിധായിനീ — വൃന്ദാവനത്തിൽ ഗോപികകളായും ഗോപന്മാരായും തന്റെ വിഭൂതികളെ അവതരിപ്പിച്ചവൾ.
552. ത്രിഗുണൈക്യസ്വരൂപാ — സത്വരജസ്തമോഗുണങ്ങൾ ഏകീഭവിച്ച രൂപമുള്ളവൾ.
553. പ്രധാനാസൃഷ്ടികർമണി — ജഗത്തിന്റെ സൃഷ്ടിക്കു പ്രധാനഭൂതയായ മഹാശക്തി.
554. രാധാ രാസേശ്വരീ — രാസേശ്വരിയായ രാധാദേവി — വൃന്ദാവനത്തിലെ രാധയായും ഗോലോകത്തിലെ രാധയായും കൃഷ്ണന്റെ സന്തോഷമായവൾ.
555. ഗോപീമണ്ഡലനായികാ — ഗോപന്മാർക്കും ഗോപികമാർക്കും നായികയായവൾ.
556. കൃഷ്ണപ്രാണാധികാ — കൃഷ്ണന്റെ പ്രാണനെക്കാൾ അധികയായവൾ, കൃഷ്ണപ്രാണേശ്വരീ.

557. വേദബോധിതാ — വേദങ്ങളാൽ അറിയപ്പെടുന്നവൾ, വേദസാരമായവൾ.

558. പരമേശ്വരീ — ഈശ്വരന്മാർക്കും ഈശ്വരി ആയവൾ [549 മുതൽ 558 വരെയുള്ള നാമങ്ങൾ മൂകാംബികയെ രാധാദേവിയായി അവതരിപ്പിക്കുന്നു]

559. നാരായണീ — നാരായണന്റെ ശക്തി ആയവൾ, നാരങ്ങൾക്ക് അയനമായവൾ.

560. വിഷ്ണുമായാ — വിഷ്ണുവിന്റെ മായയായി വർത്തിക്കുന്നവൾ.

561. പൂർണ്ണബ്രഹ്മസ്വരൂപിണീ — പൂർണ്ണബ്രഹ്മം സ്വരൂപമായവൾ.

562. ഗണേശസ്കന്ദജനനീ — ഗണേശനും സ്കന്ദനും ജന്മം നൽകിയവൾ.

563. ഗംഗാ, 564. ഭുവനപാവനീ — ഭുവനത്തെ പാവനമാക്കിത്തീർക്കുന്ന ഗംഗയായി വർത്തിക്കുന്നവൾ.

565. വിഷ്ണുപാദസമുദ്ഭൂതാ — വിഷ്ണുവിന്റെ പാദത്തിൽ നിന്നുണ്ടായവൾ

566. ശുദ്ധസത്വസ്വരൂപിണീ — സത്വഗുണം മാത്രം രൂപം പൂണ്ടവൾ. [563 മുതൽ 566 വരെയുള്ള നാമങ്ങൾ മൂകാംബികയെ ഗംഗാരൂപത്തിൽ സ്തുതിക്കുന്നു].

567. തീർഥസ്വരൂപാ, 568. തുളസീ, 569. വിഷ്ണുവക്ഷസിലാളിതാ— തീർത്ഥസ്വരൂപിണിയും വിഷ്ണുഭഗവാൻ നെഞ്ചിലണിഞ്ഞു് ലാളിക്കുന്നവളുമായ തുളസിയുടെ രൂപം ധരിച്ചവൾ.

570. പാപപർവതദംഭോളി:— പാപമാകുന്ന പർവതത്തിന് വജ്രായുധമായവൾ, ഇന്ദ്രൻ വജ്രായുധം കൊണ്ടു പർവ്വതങ്ങളുടെ ചിറകരിഞ്ഞതായി പുരാണകഥ.

571. സർവരോഗനിവാരിണീ — ശാരീരികവും ആദ്ധ്യാത്മികവും ആയ എല്ലാരോഗങ്ങളെയും നിവാരണം ചെയ്യുന്നവൾ.

572. സർവസിദ്ധേശ്വരീ — എല്ലാ സിദ്ധന്മാർക്കും ഈശ്വരിയായവൾ.

573. മാതാ — അമ്മ.

574. ജ്ഞാനിനാംസിദ്ധിദായിനീ — ജ്ഞാനികൾക്കു സിദ്ധിദാനം ചെയ്യുന്നവൾ.

575. വൃന്ദാ — ജലന്ധരൻ എന്ന അസുരന്റെ ഭാര്യയായ വൃന്ദയായി അവതരിച്ചവൾ.

576. വൃന്ദാവനീ — വൃന്ദാവനത്തിൽ തുളസിച്ചെടിയായി അവതരിച്ചവൾ.

577. വിശ്വപൂജിതാ — ലോകത്തെല്ലായിടത്തും എല്ലാവരാലും പൂജിക്കപ്പെട്ടുന്നവൾ.

578. വിശ്വപാവനീ — വിശ്വത്തെയാകെ പാവനമാക്കിത്തീർക്കുന്നവൾ.

579. പുഷ്പസാരാ — എല്ലാ പൂക്കളിലും ശ്രേഷ്ഠയായവൾ.
580. നന്ദിനീ — നന്ദിപ്പിക്കുന്നവൾ, ശ്രേഷ്ഠത നൽകുന്നവൾ.
581. ഗണ്ഡകീ — ഗണ്ഡകീനദിയായി രൂപം പൂണ്ടത് തുളസീദേവിയുടെ ശരീരമാണെന്ന പുരാണകഥ.
582. കൃഷ്ണജീവനീ — കൃഷ്ണന് ജീവനായവൾ, കൃഷ്ണപ്രിയ.
583. നാമഷോഡശസംപൂജ്യാ — പതിനാറു നാമങ്ങളാൽ പൂജിക്കപ്പെടുന്നവൾ.
584. വിഷ്ണുസായുജ്യദായിനീ — വിഷ്ണുസായുജ്യം നൽകുന്നവൾ — തുളസീദലം കൊണ്ട് അർച്ചിക്കുന്നത് വിഷ്ണുവുമായി സായുജ്യം നൽകുമെന്നതിനാൽ [ 561 മുതൽ 584 വരെയുള്ള നാമങ്ങൾ മൂകാംബികയെ തുളസീരൂപത്തിൽ സ്തുതിക്കുന്നു] .
585. മഹാജ്ഞാനസ്വരൂപാംബാ, 586. മാനസീ, 587. കശ്യപാത്മജാ— മഹാജ്ഞാനസ്വരൂപയും കശ്യപമഹർഷിയുടെ പുത്രിയുമായ മാനസീദേവി.
588. നാഗേശ്വരീ, 589. നാഗമാതാ — നാഗങ്ങൾക്ക് ഈശ്വരിയും നാഗമാതാവും ആയവൾ.
590. നാഗിനീ — നാഗസ്ത്രീയായി രൂപം ധരിച്ചവൾ.
591. നാഗഭൂഷണാ — നാഗങ്ങളെ ഭൂഷണമാക്കിയവൾ (നാഗങ്ങൾക്ക് ഭൂഷണമായവൾ എന്നും) .
592. കൃഷ്ണഭക്താ — കൃഷ്ണനിൽ ഭക്തിയുള്ളവൾ.
593. ജരത്കാരു — ജരത്കാരു എന്ന് പേരുള്ളവളും ജരത്കാരു എന്ന മഹർഷിയുടെ പത്നിയും ആയവൾ.
594. നാഗാനാംപ്രാണരക്ഷികാ — നാഗങ്ങളുടെ പ്രാണങ്ങളെ രക്ഷിച്ചവൾ. ജനമേജയൻ നടത്തിയ സർപ്പസത്രം തടഞ്ഞ് നാഗങ്ങളെ രക്ഷിച്ചത് ജരത്കാരുവിൻെറ പുത്രനായ അസ്തീകനാകയാൽ.
595. ജഗത്ഗൗരീ — മാനസാദേവിയുടെ ഒരു മൂർത്തി.
596. യോഗിനീ — യോഗശക്തി മൂർത്തീഭവിച്ചവൾ.
597. ഭോഗിനീ — സർപ്പസ്ത്രീരൂപം ധരിച്ചവൾ.
598. വിഷനാശിനീ — വിഷത്തെ നശിപ്പിക്കുന്നവൾ (മാനസീദേവിയുടെ അനുഗ്രഹമുണ്ടായാൽ സർപ്പവിഷം ശമിക്കും).
599. നാഗാഭരണശിഷ്യാ — ശ്രീ പരമേശ്വരൻെറ ശിഷ്യ.
600. നാഗസത്രവിരാമദാ — സർപ്പസത്രത്തെ തടഞ്ഞവൾ (594 –ാം നാമത്തിൻെറ അർത്ഥം നോക്കുക). [585 മുതൽ 600 വരെയുള്ള നാമങ്ങൾ മൂകാംബികയെ മാനസീദേവിയായി സ്തുതിക്കുന്നു] .

601. ഷഷ്ഠീദേവി, 602. ദേവസേനാ — ദേവസേനാ എന്ന പേരുള്ള വളും ഷഷ്ഠിതിഥിരൂപിണിയുമായ ദേവി.

603. കുടുംബക്ഷേമകാരിണീ — ഭക്തർക്കു കുടുംബക്ഷേമം നൽകി അനുഗ്രഹിക്കുന്നവൾ.

604. പ്രകൃതേഃ ഗുണസംഭൂതാ — പ്രകൃതിയുടെ ഗുണങ്ങളിൽ നിന്നുണ്ടായവൾ.

605. ദേവീമംഗലദേവതാ — മംഗലദേവതയായ ദേവി.

606. പുത്രപൗത്രധനൈശ്വര്യയശോമംഗളദായിനീ — പുത്രർ, പൗത്രർ, ധനം, ഐശ്വര്യം, യശസ്സ്, മംഗളം എന്നിവ നൽകുന്നവൾ [601 മുതൽ 606 വരെയുള്ള നാമങ്ങൾ മൂകാംബികയെ ഷഷ്ഠീദേവിയുടെ രൂപത്തിൽ സ്തുതിക്കുന്നു].

607. ഭൂമീ, 608. വസുന്ധരാ — ഭൂമിരൂപത്തിൽ ജീവന് ആധാരമായി വർത്തിക്കുന്നവൾ.

609. ധാത്രീ — സംരക്ഷിക്കുന്നവൾ.

610. ധരിത്രീ — ധരിക്കുന്നവൾ.

611. വിഷ്ണുവല്ലഭാ — വിഷ്ണുപത്നി.

612. രത്നാകരാ, 613. രത്നഗർഭാ — രത്നങ്ങൾക്ക് ആകരമായവൾ, രത്നങ്ങളെ ഗർഭത്തിൽ ധരിക്കുന്നവൾ.

614. രത്നാകരപരിവൃതാ — സമുദ്രത്താൽ ചുറ്റപ്പെട്ടവൾ [607 മുതൽ 614 വരെയുള്ള നാമങ്ങൾ മൂകാംബികയെ ഭൂമിരൂപത്തിൽ സ്തുതിക്കുന്നു].

615. പഞ്ചമീ — പഞ്ചമീതിഥിരൂപിണിയായവൾ.

616. ദണ്ഡനാഥാ — ദണ്ഡം ആയുധമായവൾ, ദണ്ഡിക്കാൻ അധികാരമുള്ളവൾ.

617. സങ്കേതാ — രക്ഷാസ്ഥാനമായവൾ, രക്ഷിക്കുന്നവൾ.

618. സമയേശ്വരീ — സമയമതത്തിനു ഈശ്വരിയായവൾ.

619. സമയസങ്കേതാ — സമയമതതത്ത്വങ്ങൾക്ക് ആധാരമായവൾ

620. വാരാഹീ, 621. പോത്രിണീ — പെൺവരാഹത്തിന്റെ രൂപം ധരിച്ചവൾ, യജ്ഞവരാഹമൂർത്തിയുടെ ശക്തിയായവൾ.

622. ശിവാ — മംഗളകാരിണി, ശിവന്റെ ശക്തിരൂപിണി.

623. വാർത്താളീ — ദേവിയുടെ ഒരു ഉഗ്രമൂർത്തിയുടെ പേര്.

624. മഹാസേനാ — ദേവിയുടെ ശക്തിസേനകൾക്ക് നേതൃത്വം നൽകുന്നവൾ, മഹത്തായ സേനയുള്ളവൾ.

625. ആജ്ഞാചക്രേശ്വരീ — ഷഡാധാരങ്ങളിൽ ഒന്നായ ആജ്ഞാചക്രത്തിന്റെ അധിഷ്ഠാനദേവത.

626. അരിഘ്നീ — ശത്രുക്കളെ നശിപ്പിക്കുന്നവൾ.

627. നാമദ്വാദശവജ്ഞപഞ്ജരമധ്യഗാ — മുൻപറഞ്ഞ പന്ത്രണ്ടു നാമങ്ങളാകുന്ന വജ്ഞപഞ്ജരത്തിന്റെമധ്യത്തിൽ സ്ഥിതിചെയ്യുന്നവൾ. [615 മുതൽ 627 വരെയുള്ള നാമങ്ങൾ മൂകാംബികയെ വാരാഹീരൂപത്തിൽ സ്തുതിക്കുന്നു. ഈ പന്ത്രണ്ടുനാമങ്ങളും മന്ത്രഭൂതങ്ങളാണ്. ഇവചേർന്നുണ്ടാകുന്ന അഭേദ്യമായ വജ്ഞപഞ്ജരത്തിൽ ദേവി ബന്ധനസ്ഥയാണെന്ന് ആലങ്കാരികപ്രയോഗം].

628. സംഗീതയോഗിനീ, 629. ശ്യാമാ, 630. ശ്യാമളാ — സംഗീതാദിവിദ്യകളുടെ ദേവതയും ശ്യാമവർണ്ണയുമായ ശ്യാമളാദേവി.

631. മന്ത്രിനായികാ, 632 മന്ത്രിണീ, 633. സചിവേശാനീ, 634. പ്രധാനേശീ — ലളിതാംബികയുടെ മന്ത്രിണിയും മന്ത്രിമാരുടെ നായികയും ദേവിയുടെ പരിവാരദേവിമാരിൽ മുഖ്യയും ആയവൾ.

635. ശുകപ്രിയാ — ശുകത്തെ ഇഷ്ടപ്പെടുന്നവൾ. ദേവി ശുകത്തെ ലാളിച്ചുകൊണ്ടിരിക്കുന്നതായി സങ്കല്പം.

636. വീണാവതീ — വീണയുള്ളവൾ.

637. വൈണികീ — വീണവായിക്കുന്നവൾ.

638. മുദ്രിണീ — അഭയവരദാദി മുദ്രകൾ ധരിക്കുന്നവൾ.

639. പ്രിയകപ്രിയാ — തൊഴൽപൂവ് ഇഷ്ടപ്പെടുന്നവൾ.

640. നീപപ്രിയാ, 641. കദംബേശീ, 642. കദംബവനവാസിനീ — കടമ്പിൻപൂക്കൾ ഇഷ്ടപ്പെടുന്നവളും കടമ്പുമരത്തിന്റെ ഈശ്വരിയും കദംബവനത്തിൽ വസിക്കുന്നവളും.

643. സദാമദാ — എല്ലായ്പ്പോഴും മധുപാനം കൊണ്ടു മത്തയായവൾ.

644. ദിവ്യനാമഷോഡശേനപ്രകീർത്തിതാ — പതിനാറു ദിവ്യനാമങ്ങളാൽ കീർത്തിക്കപ്പെടുന്നവൾ [628 മുതൽ 644 വരെയുള്ള നാമങ്ങൾ വിദ്യാദേവതയായ ശ്യാമളാംബികയുടെ രൂപത്തിൽ മൂകാംബികയെ സ്തുതിക്കുന്നു].

645. സാവിത്രീ, 646. ശ്വേതവർണാ, 647. വരദാഭയഹസ്തകാ, 648. അക്ഷമാലാധാരിണീ, 649. ത്രിശൂലവിലസത്കരാ — വെളുത്തനിറമുള്ളവളും നാലുകൈകളിലായി വരദാഭയമുദ്രകളും അക്ഷമാലയും ത്രിശൂലവും ധരിച്ചിട്ടുള്ളവളുമായ സാവിത്രീദേവി.

650. വൃഷാരൂഢാ — കാള വാഹനമായവൾ.

651. രുദ്രവന്ദ്യാ — രുദ്രനാൽ വന്ദിക്കപ്പെടുന്നവൾ.

652. യജുർവേദസ്വരൂപിണീ — യജുർവേദം സ്വരൂപമായവൾ.

653. വേദാധിഷ്ഠാതൃദേവീ — വേദങ്ങൾക്ക് അധിഷ്ഠാനമായ ദേവി.

654. വേദശാസ്ത്രസ്വരൂപിണീ — വേദങ്ങളും ശാസ്ത്രങ്ങളും സ്വരൂപമായവൾ.

655. വേദബീജസ്വരൂപാ — വേദങ്ങൾക്ക് ഉത്പത്തിസ്ഥാനമായവൾ,

ദേവിയാകുന്ന ബീജത്തിൽ നിന്നുണ്ടായ നാലുകൊമ്പുള്ള വൃക്ഷമായി വേദങ്ങളെ സങ്കല്പിക്കുന്നു.

656. സർവദേവനമസ്കൃതാ — എല്ലാ ദേവന്മാരാലും നമസ്കരിക്കപ്പെട്ടവൾ.

657. ആദിദേവീ — എല്ലാത്തിനും മുമ്പുണ്ടായ ദേവി.

658. ഗുണാധാരാ — ഗുണങ്ങൾക്ക് ആധാരമായവൾ.

659. ഭുവർലോകവ്യവസ്ഥിതാ — ഭുവർലോകത്തിൽ സ്ഥിതിചെയ്യുന്നവൾ.

660. സുഖദാ, 661. മുക്തിദാ — ജീവിതത്തിൽ സുഖവും അന്ത്യത്തിൽ മുക്തിയും നൽകുന്നവൾ.

662. ശാന്താ — വികാരങ്ങൾ ഇല്ലാത്തവൾ.

663. കാന്താ — തേജസ്വിനി.

664. കാന്തികലാപിനീ — തേജസ്സുകളുടെ സമൂഹമായവൾ.

665. സർവേശ്വരേശ്വരീ — എല്ലാ ഈശ്വരന്മാർക്കും ഈശ്വരിയായവൾ, സർവേശ്വരന്റെ ഈശ്വരി എന്നും.

666. കൃഷ്ണാ — കൃഷ്ണനായി രൂപം പൂണ്ടവൾ, തമോരൂപിണി എന്നും.

667. സർവകാരണകാരിണീ — എല്ലാത്തിനും കാരണമായ മൂലപ്രകൃതിക്കു കാരണമായവൾ.

668. സർവാദ്യാ — എല്ലാത്തിനും മുമ്പുള്ളവൾ.

669. സർവലോകാനാംസേവ്യാ — എല്ലാ ലോകർക്കും സേവിക്കപ്പെടാവുന്നവൾ.

670. സർവാന്തരാത്മികാ — എല്ലാവരുടെയും അന്തരാത്മാവായവൾ.

671. സർവദേവസ്വരൂപാ — എല്ലാ ദേവന്മാരുടെയും രൂപമായവൾ.

672. സർവലോകഹിതൈഷിണീ — എല്ലാ ലോകങ്ങൾക്കും നന്മ ആഗ്രഹിക്കുന്നവൾ.

673. അഷ്ടാവിംശതിനാമേനകീർത്തിതാ — ഇരുപത്തെട്ടു നാമങ്ങൾ കൊണ്ടു കീർത്തിക്കപ്പെടുന്നവൾ.

674. സവിതൃപ്രിയാ — സൂര്യന്റെ പത്നീരൂപത്തിൽ വർത്തിക്കുന്നവൾ. [645 മുതൽ 674 വരെയുള്ള നാമങ്ങൾ മൂകാംബികയെ സാവിത്രീ രൂപത്തിൽ സ്തുതിക്കുന്നു].

675. സ്വാഹാ — സ്വാഹാദേവി.

676. വഹ്നിപ്രിയാ — അഗ്നിദേവന്റെ പത്നി.

677. വഹ്നിജ്വാലാ, 678. സന്തമസാപഹാ — ഇരുട്ടകറ്റുന്ന അഗ്നിജ്വാലയായവൾ.

679. ശക്തിഃ — ശക്തിരൂപിണി.

680. ക്രിയാ — ക്രിയാരൂപിണി.

681. കാലദാത്രീ — കാലത്തെ തരുന്നവൾ, കാലത്തെ വിധാനം

ചെയ്യുന്നവൾ.
682. പരിപാകകരീ — കർമ്മങ്ങളെ കർമ്മഫലങ്ങളിൽ എത്തിക്കുന്നവൾ.
683. ധ്രുവാ — നാശമില്ലാത്തവൾ, നിത്യ.
684. ഗതി — എല്ലാ ചരാചരങ്ങളും എവിടെയാണോ ചെന്നെത്തുന്നത് ആ പദവിയുള്ളവൾ.
685. സംസാരരൂപാ — സംസാരബന്ധം രൂപമായവൾ.
686. ഘോരാ — ഭയങ്കരിയായവൾ, ദുഷ്ടന്മാർക്കു ഭയങ്കരിയായവൾ.
687. സംസാരതാരിണീ — സംസാരസാഗരത്തെ തരണം ചെയ്യിക്കുന്നവൾ.
688. ദേവജീവസ്വരൂപാ — ദേവന്മാരുടെ ജീവൻ സ്വരൂപമായവൾ, എല്ലാദേവന്മാരുടെയും ചൈതന്യമായവൾ.
689. ദാഹികാ — ദഹിപ്പിക്കുന്നവൾ.
690. ദഹനക്ഷമാ — ദഹിപ്പിക്കാൻ കഴിവുള്ളവൾ.
691. ഷോഡശാഖ്യാ — മേൽപറഞ്ഞ പ്രസിദ്ധമായ പതിനാറു പേരുകളുള്ളവൾ.
692. സമാരാധ്യാ — ആരാധിക്കപ്പെടേണ്ടവൾ.
693. സർവവൃഷ്ടിപ്രവർഷിണീ — എല്ലാ ഐശ്വര്യങ്ങളും മേഘം മഴയെന്നപോലെ വർഷിക്കുന്നവൾ [675 മുതൽ 693 വരെയുള്ള നാമങ്ങൾ മൂകാംബികയെ സ്വാഹാരൂപത്തിൽ സ്തുതിക്കുന്നു].
694. ബ്രഹ്മപുത്രീ — ബ്രഹ്മാവിന്റെ മകൾ.
695. ശ്രാദ്ധഫലദാ — പിതൃക്കളെ ഉദ്ദേശിച്ചു ചെയ്യുന്ന ശ്രാദ്ധത്തിനു ഫലം നൽകുന്നവൾ.
696. ശശ്വത്സുസ്ഥിരയൗവനാ — എന്നും സ്ഥിരമായ യൗവനമുള്ളവൾ.
697. പിതൄണാംപ്രാണതുല്യാ — പിതൃക്കൾക്കു പ്രാണതുല്യ ആയവൾ.
698. ദ്വിജജീവനരൂപിണീ — ബ്രാഹ്മണരുടെ ജീവനമായി രൂപം പൂണ്ടവൾ (ശ്രാദ്ധകർമ്മത്തോടനുബന്ധിച്ചു ബ്രാഹ്മണഭോജനം നടത്താറുണ്ട്).
699. നാമഷഡ്കാ — ആറുനാമങ്ങളുള്ളവൾ.
700. സ്വധാദേവീ — 'സ്വധാ' എന്നു പേരുള്ള ദേവി.
701. പിതൃപ്രീതിപ്രദായിനീ — പിതൃക്കളുടെ പ്രീതി നൽകുന്നവൾ [694 മുതൽ 701 വരെയുള്ള നാമങ്ങൾ മൂകാംബികയെ സ്വധാരൂപത്തിൽ സ്തുതിക്കുന്നു]
702. സുഭഗാ — സുന്ദരി.
703. സുദതീ — നല്ല പല്ലുള്ളവൾ, സുന്ദരി.

704. രാമാ — രമിപ്പിക്കുന്നവൾ, ലക്ഷ്മീദേവി.
705. രമ്യാ — മനോഹരി.
706. കമലലോചനാ — താമരയിതൾ പോലെ മനോഹരമായ കണ്ണുള്ളവൾ.
707. വിദ്യാവതീ — എല്ലാ വിദ്യകളും സ്വാധീനത്തിലുള്ളവൾ.
708. ഗുണവതീ — എല്ലാ ഗുണങ്ങളും ഉള്ളവൾ.
709. രത്നാലങ്കാരഭൂഷിതാ — രത്നാലങ്കാരങ്ങൾ അണിഞ്ഞവൾ.
710. ലക്ഷ്മീദക്ഷാംശസംസ്ഥിതാ — ലക്ഷ്മീദേവിയുടെ വലതുവശത്തു നിന്നുണ്ടായവൾ.
711. ദക്ഷിണാ, 712. സർവപൂജിതാ — എവരാലും പൂജിക്കപ്പെടുന്ന ദക്ഷിണാദേവി.
713. ശുദ്ധിദാ — ശുദ്ധി നൽകുന്നവൾ.
714. ശുദ്ധിരൂപാ — ശുദ്ധിരൂപമായവൾ.
715. സർവകർമഫലാത്മികാ — എല്ലാ കർമ്മങ്ങൾക്കും ഫലമായി വർത്തിക്കുന്നവൾ [702 മുതൽ 715 വരെയുള്ള നാമങ്ങൾ മൂകാംബികയെ ദക്ഷിണാദേവിയുടെ രൂപത്തിൽ പുകഴ്ത്തുന്നു. പൂജാദികർമ്മങ്ങളുടെ ഭാഗമായി ആചാര്യന്മാർക്കും പൂജാരികൾക്കും മറ്റും നൽകുന്ന ദക്ഷിണയുടെ പ്രാധാന്യം ഈ നാമങ്ങൾ സൂചിപ്പിക്കുന്നു].
716. മംഗളാ, 717. മംഗളാർഹാ, 718. സർവമംഗളമംഗളാ — മംഗളം രൂപമായവളും മംഗളകരമായ പൂജകൾ അർഹിക്കുന്നവളും സർവമംഗളങ്ങൾക്കും മംഗളം നൽകുന്നവളും.
719. മംഗളാധിഷ്ഠാതൃദേവീ — മംഗളങ്ങൾക്ക് അധിഷ്ഠാനമായ ദേവി.
720. ശുഭാ — ശുഭം നൽകുന്നവൾ.
721. മംഗളചണ്ഡികാ — മംഗളം നൽകുന്ന ചണ്ഡികാദേവി. 'മംഗളചണ്ഡിക' ദേവിയുടെ ഒരു പ്രസന്നമൂർത്തിയാണ്.
722. സംസാരമംഗളാധാരാ — സംസാരജീവിതത്തിൽ ഉണ്ടാകുന്ന മംഗളങ്ങൾക്ക് ആധാരമായവൾ.
723. മോക്ഷമംഗളദായിനീ — മോക്ഷമാകുന്ന മംഗളം നൽകുന്നവൾ.
724. ശ്വേതചമ്പകപുഷ്പാഭാ — വെളുത്ത ചമ്പകപ്പൂവിന്റെ ശോഭയുള്ളവൾ.
725. ഭക്തമംഗളകാരിണീ — ഭക്തർക്ക് മംഗളം ചെയ്യുന്നവൾ [716 മുതൽ 725 വരെയുള്ള നാമങ്ങൾ മൂകാംബികയെ മംഗളചണ്ഡികാരൂപത്തിൽ സ്തുതിക്കുന്നു]
726. ഗവാമധിഷ്ഠാതൃദേവീ — ഗോക്കൾക്ക് ആധാരമായ ദേവി.
727. ഗവാമാദ്യാ — എല്ലാ ഗോക്കളിലും വച്ച് ആദ്യയായവൾ.

728. ഗവാംപ്രസൂ — എല്ലാ ഗോക്കൾക്കും അമ്മയായവൾ.
729. ഗവാംപ്രധാനാ, 730. സുരഭീ — ഗോക്കളിൽ മുഖ്യയായ സുരഭി എന്ന കാമധേനു.
731. സുരലോകനമസ്കൃതാ — ദേവന്മാരാൽ നമസ്കരിക്കപ്പെടുന്നവൾ.
732. ക്ഷീരദാ — ക്ഷീരം നൽകുന്നവൾ.
733. ധനദാ — ധനം നൽകുന്നവൾ.
734. ഭദ്രാ — ക്ഷേമരൂപിണീ
735. കല്പവൃക്ഷസ്വരൂപിണീ — കല്പവൃക്ഷത്തിന്റെ സ്വരൂപം ധരിച്ചവൾ.
736. പവിത്രരൂപാ — പുണ്യരൂപിണീ
737. പദ്മാംശാ — മഹാലക്ഷ്മിയുടെ അംശമായവൾ.
738. ഭക്താനാംസർവകാമദാ — ഭക്തന്മാർക്ക് എല്ലാ കാമങ്ങളും നൽകുന്നവൾ [726 മുതൽ 738 വരെയുള്ള നാമങ്ങൾ മൂകാംബികാദേവിയെ കാമധേനുവായ സുരഭിയുടെ രൂപത്തിൽ സ്തുതിക്കുന്നു].
739. ആനന്ദജനനീ — ആനന്ദത്തെ ജനിപ്പിക്കുന്നവൾ.
740. ദുർഗാ — ദുർഗ്ഗാദേവി, പ്രാപിക്കാൻ വിഷമമുള്ളവൾ.
741. ദുർഗസംസാരതാരിണീ — ക്ലേശകരമായ സംസാരസാഗരത്തെ തരണം ചെയ്യിക്കുന്നവൾ.
742. ഭയാപഹാ — ഭയത്തെ ഇല്ലാതാക്കുന്നവൾ.
743. ദശാനാഥകോപോപദ്രവനാശിനീ — ദശാനാഥന്റെ കോപവും അതുമൂലമുണ്ടാകുന്ന ഉപദ്രവും ജാതകന് അനുഭവിക്കേണ്ടിവരുമെന്ന് ജ്യോതിശ്ശാസ്ത്രം. ദുർഗ്ഗാദേവി ആ ഉപദ്രവങ്ങളെ നശിപ്പിക്കുന്നവളാണ്.
744. വരേണ്യാ — ശ്രേഷ്ഠ.
745. വരദാ — വരം നൽകുന്നവൾ.
746. വശിനീ — വാഗ്ദേവതയായ വശിനിയായി രൂപം പൂണ്ടവൾ.
747. വരവർണിനീ — ഉത്തമ സ്ത്രീ.
748. നിസ്പന്ദാ — ചലനമില്ലാത്തവൾ, വികാരങ്ങളില്ലാത്തവർ, ബ്രഹ്മരൂപിണീ.
749. നീലഗംഗാ — നീലഗംഗ ഒരു പുണ്യനദിയാണ്. കാളിന്ദിയേയും ഈ പദം കുറിക്കുന്നു.
750. ഹൃദിസ്ഥാ — ഹൃദയത്തിൽ സ്ഥിതിചെയ്യുന്നവൾ.
751. ഭോഗമോക്ഷദാ — ഭോഗവും മോക്ഷവും നൽകുന്നവൾ.
752. വരാരോഹാ — സുന്ദരി.
753. സന്ധ്യാ — സന്ധ്യാരൂപിണീ.
754. ദശരൂപാ — പത്തു രൂപങ്ങളുള്ളവൾ.
755. വിലാസിനീ — ശോഭിക്കുന്നവൾ, വിലാസങ്ങളുള്ളവൾ.

756. സർവോപാസ്യാ — ഏവർക്കും ഉപാസിക്കപ്പെടാവുന്നവൾ, എല്ലാവരാലും ഉപാസിക്കപ്പെടുന്നവൾ.

757. സർവമാതാ — എല്ലാവർക്കും അമ്മയായവൾ.

758. ശർവശക്തിഃ — ശിവന്റെ ശക്തി.

759. മഹാദ്ഭുതാ — മഹത്തായ അദ്ഭുതകർമ്മങ്ങൾ ചെയ്യുന്നവൾ.

760. ഐംകാരലക്ഷ്യാ — 'ഐം' എന്ന മന്ത്രാക്ഷരം കൊണ്ടു ലക്ഷ്യമാക്കപ്പെടുന്നവൾ.

761. വാഗ്ഭവമന്ത്രബീജസ്വരൂപിണീ — ദേവിയുടെ മന്ത്രശരീരത്തിന്റെ ആദ്യഭാഗത്തിനു വാഗ്ഭവകൂടം എന്നു പേര്. ഇത് ദേവിയുടെ മുഖമായി വാഴ്ത്തപ്പെടുന്നു. വാഗ്ഭവകൂടത്തെക്കുറിക്കുന്ന മന്ത്രാക്ഷരത്തിന്റെ ബീജവർണ്ണം സ്വരൂപമായവൾ.

762. ഹ്രീംരൂപാ — ഹ്രീം എന്ന ദേവീപ്രണവമന്ത്രം രൂപമായവൾ.

763. ത്രിപുരേശാനീ — ത്രിപുരന്റെ പത്നീരൂപത്തിൽ വർത്തിക്കുന്നവൾ, ത്രിപുരങ്ങൾക്ക് — ഭൂസ്വർഗ്ഗപാതാളങ്ങൾക്ക് ഈശാനിആയവൾ.

764. ബീജമന്ത്രസ്വരൂപിണീ — ഈ നാമങ്ങളിലൂടെ അവതരിപ്പിക്കുന്ന ബീജമന്ത്രം സ്വരൂപമായവൾ.

765. ക്ലീംകാരിണീ — 'ക്ലീം' എന്ന മന്ത്രാക്ഷരം രൂപമായവൾ.

766. കാമരാജമന്ത്രബീജാത്മികാപരാ — 'ക്ലീം' എന്ന കാമരാജമന്ത്രത്തിന്റെ ബീജാത്മികയായ പരാശക്തി.

767. ചാമുണ്ഡായൈ വിച്ചേ ഇത്യസുരാരിഗണജാപിതാ — "ഐം ഹ്രീം ക്ലീം ചാമുണ്ഡായൈ വിച്ചേ" എന്ന നവാക്ഷരീമന്ത്രം കൊണ്ടു് ദേവന്മാരാൽ ജപിക്കപ്പെട്ടവൾ [മൂകാംബികയ്ക്കു പ്രിയപ്പെട്ട വഴിപാടുകളിൽ ഒന്നായ ചണ്ഡീഹോമത്തിലെ മുഖ്യമന്ത്രമാണ് ഈ നവാക്ഷരി. ഈ മന്ത്രമുപയോഗിച്ചു് ഇന്ദ്രാദിദേവകൾ എല്ലാദിവസവും നടയടച്ചു കഴിഞ്ഞു് മൂകാംബികയിലെത്തി ദേവിയെ പൂജിക്കുന്നുണ്ടെന്നു ഐതിഹ്യം].

768 നവാക്ഷരീമന്ത്രരൂപാ — നവാക്ഷരീമന്ത്രം രൂപമായവൾ.

769 കാമമോക്ഷപ്രദായിനീ — ദേവിയുടെ മന്ത്രശരീരമായ നവാക്ഷരി ജപിക്കുന്നവർക്ക് കാമങ്ങളും അന്ത്യത്തിൽ മോക്ഷവും ദേവി പ്രദാനം ചെയ്യുന്നു.

770 കാളരാത്രിഃ — കാളരാത്രിയായി, താമസമൂർത്തിയായി വർത്തിക്കുന്നവൾ.

771. മോഹരാത്രിഃ — മോഹിപ്പിക്കുന്ന രാത്രി. മായാരൂപിണിയായ തമോമൂർത്തി.

772. മോഹദാത്രി — മോഹം തരുന്നവൾ, മഹാമായ.

773 മദോത്കടാ — മദം കൊണ്ടു് ഭയങ്കരിയായവൾ.
774. മഹനീയാ — യാഗാദികളാൽ ആരാധിക്കപ്പെടേണ്ടവൾ.
775. മഹാരാധ്യാ — മഹങ്ങളാൽ, യാഗാദ്യുത്സവങ്ങളാൽ, ആരാധിക്കപ്പെടേണ്ടവൾ.
776. മഹാനന്ദാ — മഹത്തായ ആനന്ദം സ്വരൂപമായവൾ.
777. മഹാമതിഃ — മഹത്തായ ബുദ്ധിസ്വരൂപമായവൾ.
778. ജഗന്മയീ — ജഗത്താകെ സ്വരൂപമായവൾ, ജഗത്തായി സ്വയം വ്യാപിച്ചവൾ.
779. ജഗദ്വന്ദ്യാ — ജഗത്തിനു വന്ദ്യയായവൾ.
780. ജഗദ്ധാത്രീ — ജഗത്തിനെ സംരക്ഷിക്കുന്നവൾ.
781. ജയാത്മികാ — ജയം രൂപം പൂണ്ടവൾ, മഹാഭാരതത്തിലെ പ്രസിദ്ധമായ ജയമന്ത്രം സ്വരൂപമായവൾ.
782. ജാഗ്രത്സ്വപ്നസുഷുപ്ത്യാദിസർവാവസ്ഥാവിവർജ്ജിതാ — ജീവികൾക്കുള്ള ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം തുടങ്ങിയ അവസ്ഥാഭേദങ്ങളൊന്നും ഇല്ലാത്തവൾ.
783. ഭ്രാമരീ — ഭ്രാമരിയായി അവതരിച്ചവൾ.
784. ഭ്രമരസംയുക്താ — ഭ്രമരങ്ങളോടുകൂടിയവൾ.
785. ചിത്രഭ്രമരമുഷ്ടികാ — മുഷ്ടികളിൽ പലതരത്തിലുള്ള വണ്ടുകളെ വഹിച്ചവൾ.
786. അരുണാസുരസംഹർത്രീ — അരുണാസുരനെ വധിച്ചവൾ.
787. അരുണാരുണലോചനാ — കോപം കൊണ്ടു അരുണവർണ്ണമായ കണ്ണുകളുള്ളവൾ [783 മുതൽ 787 വരെയുള്ള നാമങ്ങൾ അരുണാസുരനെ വധിക്കാൻ വേണ്ടി മൂകാംബിക ഭ്രാമരിയായി അവതരിച്ച കഥ സൂചിപ്പിക്കുന്നു].
788. സർഗാദിരഹിതാ — സൃഷ്ടിസ്ഥിതിസംഹാരാദികളായ അവസ്ഥകൾക്കു് അതീതയായവൾ.
789. ഭർഗാ — ശിവപത്നി, തേജസ്വിനി.
790. കൂടസ്ഥാ — കൂടത്തിൽ സ്ഥിതിചെയ്യുന്നവൾ. കൂടശബ്ദത്തിന് അജ്ഞാനം, കൊടുമുടി, വിശ്വസമൂഹം എന്നിങ്ങനെ പല അർത്ഥങ്ങൾ. മായാരൂപിണി, മേരുപർവ്വതത്തിൽ വസിക്കുന്നവൾ, പ്രപഞ്ചമാകെ വ്യാപിച്ചവൾ എന്നിങ്ങനെ പലതരത്തിൽ വ്യാഖ്യാനിക്കാം.
791. കുലരൂപിണീ — കുലം രൂപമായവൾ, 'കുലം' എന്നതിന് വംശം ബാഹ്യപൂജ, മൂലാധാരം, കൗലതന്ത്രം എന്നിങ്ങനെ പല അർത്ഥങ്ങൾ. എല്ലാം സന്ദർഭത്തിൽ യോജിക്കും.
792. ഉഗ്രതാരാ, 793. മഹോഗ്രാ, 794. ദുഷ്ടദൈത്യനിവാരിണീ — ദുഷ്ട

ന്മാരായ ദൈത്യന്മാരെ നശിപ്പിക്കുന്നതിന് മഹോഗ്രയായി ഉഗ്രതാരാ എന്നപേരിൽ അവതരിച്ചവൾ.

795. ഭൈരവീ — ഭയങ്കരി, ഭൈരവന്റെ പത്നി.

796. ഛിന്നമസ്താ — ദേവിയുടെ ഒരു ഉഗ്രമൂർത്തി. ശിരസ്സില്ലാത്ത രൂപത്തിൽ സങ്കല്പിക്കപ്പെടുന്നു.

797. കാളീ — കറുത്ത നിറമുള്ളവൾ, കാലത്തെ നിയന്ത്രിക്കുന്നവൾ.

798. നീലസരസ്വതീ — നീലവർണ്ണയായ ഒരു ദുർഗ്ഗാമൂർത്തി, നീലാതന്ത്രം എന്ന ദേവീതന്ത്രത്തിന്റെ അധിഷ്ഠാനദേവത.

799. ശാകംഭരീ — ദേവിയുടെ ഒരു മൂർത്തി. മഴയില്ലാതെ ജീവികൾ ആഹാരത്തിനുവേണ്ടി ഉഴന്നപ്പോൾ തന്റെ ശരീരത്തിൽ നിന്നു ശാകങ്ങളെ സൃഷ്ടിച്ചു നൽകിയവൾ.

800. മാതംഗീ — കശ്യപന്റെയും ക്രോധവശയുടെയും മകളായി ദേവി അവതരിച്ചു. മാതംഗിയുടെ സന്താനങ്ങളാണ് ആനകൾ.

801. ധൂമ്രാക്ഷീ — കറുപ്പും ചെമപ്പും കലർന്ന കണ്ണുകളുള്ളവൾ. ധൂമ്രാക്ഷി ദേവിയുടെ ഒരു മൂർത്തിയാണ്.

802. വികചാനനാ — വിടർന്ന മുഖമുള്ളവൾ, പ്രസന്നമുഖി.

803. പ്രാണരൂപാ — പ്രാണൻ രൂപമായവൾ.

804. ഭൂതരൂപാ — ഉണ്ടായവയെല്ലാം രൂപമായവൾ, പഞ്ചഭൂതങ്ങൾ സ്വരൂപമായവൾ.

805. പൃഥ്വീരൂപാ, 806. ദയാമയീ — ദയാമയിയായ ഭൂമിയുടെ രൂപത്തിൽ ജീവികളെ പോറ്റുന്നവൾ.

807. തേജോരൂപാ — തേജസ്സ് രൂപമായവൾ.

808. വിശ്വരൂപാ — വിശ്വം രൂപമായവൾ.

809. ധർമ്മരൂപാ — ധർമ്മം രൂപമായവൾ.

810. തമോമയീ — തമോഗുണം രൂപം പൂണ്ടവൾ, പ്രളയം കഴിഞ്ഞുള്ള അന്ധകാരം രൂപമായവൾ.

811. കല്യാണഗുണരത്നാനാമകരാ — മംഗളകരമായ ഗുണങ്ങളാകുന്ന രത്നങ്ങൾക്കു സമുദ്രമായവൾ.

812. ശർമദായിനീ — സുഖം തരുന്നവൾ.

813. പ്രത്യഗാത്മസ്വരൂപിണീ — ജീവാത്മാവിന്റെ സ്വരൂപം ധരിച്ചവൾ.

814. മണിദ്വീപാധിവാസിനീ — മണിദ്വീപത്തിൽ വസിക്കുന്നവൾ.

815. നിത്യരൂപാ, 816. നിത്യദേഹാ, 817. നിത്യാനന്ദാ — ശാശ്വതമായ രൂപവും ദേഹവും ആനന്ദവും ഉള്ളവൾ.

818. നിരാകൃതി — ആകൃതിയില്ലാത്തവൾ.

819. നിരങ്കുശാ — മറ്റാരാലും നിയന്ത്രിക്കപ്പെടാത്തവൾ, സ്വതന്ത്ര.

820. നിരാശങ്കാ — സംശയങ്ങളില്ലാത്തവൾ.
821. നിർദോഷാ — ദോഷങ്ങളില്ലാത്തവൾ.
822. നിരാമയാ — ദുഃഖങ്ങൾ ഇല്ലാത്തവൾ.
823. നിർലേപാ — മറ്റൊന്നിനോടും ചേർച്ച ഇല്ലാത്തവൾ.
824. നിർമലാ — കളങ്കമില്ലാത്തവൾ.
825. നിത്യാ — എന്നെന്നും ഉള്ളവൾ.
826. നിരാകാരാ — രൂപമില്ലാത്തവൾ.
827. സദാശ്രയാ — സജ്ജനങ്ങൾക്ക് ആശ്രയമായവൾ, സജ്ജനങ്ങളാൽ ആശ്രയിക്കപ്പെടുന്നവൾ, സത്തിന് ആശ്രയമായവൾ.
828. വരിഷ്ഠാ — ഏറ്റവും ശ്രേഷ്ഠ ആയവൾ.
829. ഗരിഷ്ഠാ — ഏറ്റവും ഗുരുത്വം ഉള്ളവൾ.
830. ധർമിഷ്ഠാ — ധർമ്മത്തിൽ സ്ഥിതിചെയ്യുന്നവൾ, ധർമ്മവതി.
831. ശ്രേഷ്ഠസേവിതാ — ശ്രേഷ്ഠന്മാരാൽ സേവിക്കപ്പെടുന്നവൾ.
832. പ്രേഷ്ഠാ — പ്രേയസ്സുള്ളവൾ, ഏവർക്കും പ്രിയംകരിയായവൾ.
833. ജ്യേഷ്ഠാ — എല്ലാവരിലും മൂത്തവൾ, ജ്യേഷ്ഠാദേവീരൂപത്തിൽ വർത്തിക്കുന്നവൾ എന്നും.
834. നിഷ്ഠാ — നിശ്ചയം രൂപമായവൾ, ചാഞ്ചല്യമില്ലാത്തവൾ.
835. നൈഷ്ഠികാനാമധീശ്വരീ — യമനിയമാദിനിഷ്ഠകൾ അനുഷ്ഠിക്കുന്നവരുടെ അധീശ്വരി [739 മുതൽ 835 വരെയുള്ള നാമങ്ങൾ മൂകാംബികയുടെ ദുർഗ്ഗാരൂപത്തെ സ്തുതിക്കുന്നു].
836. പദ്മപത്രേക്ഷണാ — താമരയിതൾ പോലെ മനോഹരമായ കണ്ണുകൾ ഉള്ളവൾ.
837. പദ്മാ — മഹാലക്ഷ്മി.
838. പദ്മനാഭപ്രഹർഷിണീ — പദ്മനാഭന് ഹർഷം നൽകുന്നവൾ.
839. പദ്മാസനാ — താമരയിൽ സ്ഥിതിചെയ്യുന്നവൾ.
840. പദ്മിനീ — താമര കയ്യിലുള്ളവൾ, ഉത്തമ സ്ത്രീ എന്നും.
841. പദ്മാദിനിധിദായനീ — പദ്മം തുടങ്ങിയ നിധികൾ തരുന്നവൾ. കുബേരന്റെ നവനിധികളിലൊന്നിന് 'പദ്മം' എന്നു പേര്. അളവറ്റ സമ്പത്ത് ഭക്തർക്കു നൽകുന്നവൾ.
842. ഹരിപത്നീ — വിഷ്ണുവിന്റെ പത്നി.
843. ഹരാരാധ്യാ — ശിവനാൽ ആരാധിക്കപ്പെടുന്നവൾ.
844. ഹർഷിണീ — ആനന്ദിപ്പിക്കുന്നവൾ.
845. ഹവിഷ്മതീ — കാമധേനു.
846. ഹരിഭക്തിപ്രദാത്രീ — വിഷ്ണുഭക്തി നൽകുന്നവൾ.
847. ഹ്ലാദിനീ — ആഹ്ലാദിപ്പിക്കുന്നവൾ.
848. ഹംസഗാമിനി — ഹംസത്തിനെപ്പോലെ നടത്തയുള്ളവൾ, സുന്ദരി.

849. ശംഖചക്രഗദാപത്മധാരിണീ — ശംഖം, ചക്രം, ഗദ, പത്മം എന്നീ വിഷ്ണുചിഹ്നങ്ങൾ അണിഞ്ഞവൾ.
850. ഗരുഡധ്വജാ — ഗരുഡൻ കൊടിഅടയാളമായവൾ.
851. നാനാരത്നലസദ്ഭൂഷാ — പലതരത്തിലുള്ള രത്നങ്ങൾ കൊണ്ടു ശോഭിക്കുന്ന ആഭരണങ്ങൾ അണിഞ്ഞവൾ.
852. ക്വണന്മഞ്ജീരമേഖലാ — ചെറുമണികൾ കിലുങ്ങുന്ന പാദസരവും അരപ്പട്ടയും അണിഞ്ഞവൾ.
853. അനർഘരത്നമകുടാ — വിലമതിക്കാനാവാത്ത രത്നങ്ങൾ പതിച്ച മകുടം അണിഞ്ഞവൾ.
854. താരഹാരാവലീയുതാ — നക്ഷത്രമാലകളാകുന്ന ഹാരങ്ങൾ അണിഞ്ഞവൾ, വിരാഡ്രൂപിണി.
855. താടങ്കബദ്ധമാണിക്യകാന്തിശോഭികപോലഭൂ — കർണ്ണാഭരണങ്ങളിലുള്ള മാണിക്യങ്ങളുടെ കാന്തി പ്രതിഫലിച്ചു ശോഭിക്കുന്ന കവിൾത്തടങ്ങളുള്ളവൾ.
856. പീതാംബരധരാദേവീ — മഞ്ഞനിറമുള്ള, സ്വർണ്ണവർണ്ണമായ വസ്ത്രം ധരിച്ച ദേവി.
857. സച്ചിദാനന്ദരൂപിണീ — സത്ത്, ചിത്ത്, ആനന്ദം എന്നിവ ഒത്തുചേർന്ന രൂപം ധരിച്ചവൾ.
858. ചതുർവേദപരീതാ — നാലു വേദങ്ങളാൽ ചുറ്റപ്പെട്ടവൾ.
859. ആദിത്യപഥഗാമിനീ — സൂര്യന്റെ മാർഗ്ഗത്തിൽ സഞ്ചരിക്കുന്നവൾ, എല്ലാ ലോകങ്ങൾക്കും ഐശ്വര്യം നൽകുന്നവൾ, പിണ്ഡാണ്ഡത്തിനുള്ളിലെ സൂര്യമണ്ഡലത്തിൽ ചൈതന്യമായി വർത്തിക്കുന്നവൾ എന്നും [836 മുതൽ 859 വരെയുള്ള നാമങ്ങൾ മൂകാംബികയെ മഹാലക്ഷ്മീ രൂപത്തിൽ സ്തുതിക്കുന്നു].
860. അണിമാദ്യഷ്ടസിദ്ധിസ്ഥാ — അണിമ തുടങ്ങിയ അഷ്ടസിദ്ധികളിൽ സ്ഥിതിചെയ്യുന്നവൾ.
861. അജരാ — ജര തുടങ്ങി കാലഗതിയിലുണ്ടാകുന്ന മാറ്റങ്ങൾ ബാധിക്കാത്തവൾ.
862. അന്തരാത്മികാ — അന്തരാത്മാവായി — ജീവാത്മാവായും പരമാത്മാവായും — വർത്തിക്കുന്നവൾ.
863. അചിന്ത്യമഹിമാ — ചിന്തിച്ചറിയാനാകാത്ത മഹത്വമുള്ളവൾ.
864. അവ്യക്താ — വ്യക്തയല്ലാത്തവൾ.
865. അർകതാരേന്ദുദീപികാ — പ്രകാശസ്രോതസ്സുകളായ സൂര്യൻ, നക്ഷത്രങ്ങൾ, ചന്ദ്രൻ തുടങ്ങിയവയെ പ്രകാശിപ്പിക്കുന്നവൾ.
866. ആഗ്നേയീ — അഗ്നിയെ സംബന്ധിച്ചവൾ, അഗ്നിയിൽ ചൂടായും വെളിച്ചമായും വർത്തിക്കുന്നവൾ.

867. അമരീ — മരണമില്ലാത്തവൾ, ദേവസ്ത്രീ എന്നും.
868. ആദ്യാ — എല്ലാത്തിനും ആദികാരണമായവൾ.
869. അരവിന്ദനിഭാനനാ — താമരപ്പൂവുപോലെ അഴകും മൃദുത്വവും ഉള്ള മുഖത്തോടു കൂടിയവൾ, സുന്ദരി.
870. ഇന്ദ്രാണീ — ഇന്ദ്രപത്നിയായ ശചിയായി അവതരിച്ചവൾ.
871. ഈശ്വരാരാധ്യാ — ഈശ്വരനാൽ ആരാധിക്കപ്പെടുന്നവൾ.
872. ഇഡാപിംഗലമധ്യഗാ — ഇഡ, പിംഗല എന്നീ നാഡികൾക്കിടയിലുള്ള സുഷുമ്നയിൽ സഞ്ചരിക്കുന്നവൾ, കുണ്ഡലിനീശക്തി.
873. ഉമാ — പാർവ്വതീദേവി.
874. ഉഡുരാജമുഖീ — ചന്ദ്രനെപ്പോലെ കാന്തിയുള്ള മുഖമുള്ളവൾ, സുന്ദരി.
875. ഊഹാതീതഗുണാന്വിതാ — ഊഹിക്കാനാകാത്ത ഗുണങ്ങളുള്ളവൾ.
876. ഋദ്ധിദാ — വളർച്ച നൽകുന്നവൾ, വർദ്ധിപ്പിക്കുന്നവൾ.
877. ഋഷിസംസേവ്യാ — ഋഷിമാരാൽ സേവിക്കപ്പെടുന്നവൾ.
878. ഋഷിധർമവിധായിനീ — ഋഷിമാരുടെ ധർമ്മം വിധാനം ചെയ്തവൾ, ആർഷധർമ്മം എന്തെന്നു നിർണ്ണയിച്ചവൾ.
879. ഔഷധീ, 880. രോഗതാപഘ്നീ — ഔഷധീരൂപത്തിൽ രോഗങ്ങളെയും രോഗജന്യമായ താപങ്ങളെയും നശിപ്പിക്കുന്നവൾ.
881. ഓജസ്തേജപ്രകാശിനീ — ഓജസ്സിനെയും തേജസ്സിനെയും പ്രകാശിപ്പിക്കുന്നവൾ.
882. കാത്യായനീ — കത്യായനമഹർഷിയുടെ മകളായി അവതരിച്ചവൾ.
883. കാവ്യശക്തിഃ — കാവ്യശക്തിയായ വിദ്യാദേവത.
884. കാമ്യാക്ഷീ — അനുഗ്രഹിക്കത്തക്ക നോട്ടമുള്ളവൾ, ദേവിയുടെ കാരുണ്യപൂർവമായ നേത്രപാതം സർവൈശ്വര്യങ്ങളും നൽകുന്നതാകയാൽ.
885. കാമരൂപിണീ — ഇഷ്ടമുള്ള രൂപം ധരിക്കാൻ കഴിവുള്ളവൾ, കാമദേവനായി രൂപം പൂണ്ടവൾ, കാമങ്ങളുടെ രൂപത്തിൽ ജീവികളെ പ്രവർത്തിപ്പിക്കുന്ന മായാരൂപിണി.
886. കാളിന്ദീ, 887. നർമദാ, 888. സിന്ധുഃ, 889. കാവേരീ, 890. കല്മഷാപഹാ — കാളിന്ദി, നർമ്മദ, സിന്ധു, കാവേരീ എന്നീ പുണ്യനദികളുടെ രൂപത്തിൽ ഭക്തരുടെ പാപങ്ങളെ നശിപ്പിക്കുന്നവൾ (ഗംഗാരൂപത്തിൽ മൂകാംബികയെ മുൻപു സ്തുതിച്ചിട്ടുള്ളത് ഓർക്കുക)
891. ഖഡ്ഗിനീ — വാള് ആയുധമാക്കി ധരിച്ചവൾ.

892. ശംഖിനീ — ശംഖം ധരിച്ചവൾ.
893. ഖ്യാതാ — പ്രശസ്തിയുള്ളവൾ, സ്തുതിക്കപ്പെടുന്നവൾ.
894. ഖ്യാതിഭൂതിസുഖപ്രദാ — കീർത്തിയും ഐശ്വര്യവും സുഖവും ഭക്തർക്കു നൽകുന്നവൾ.
895. ഗായത്രീ, 896. സൂര്യഗായത്രീ, 897. ത്രിപദാ, 898. ചതുഷ്പദാ — ഗായത്രിയിരണ്ടിന്റെ രൂപത്തിലും സൂര്യഗായത്രീമന്ത്രത്തിന്റെ രൂപത്തിലും സ്ഥിതിചെയ്യുന്നവൾ. ഗായത്രീമന്ത്രത്തിന് മൂന്നു പാദങ്ങളുള്ളതും നാലുപാദങ്ങളുള്ളതുമായി രണ്ടു രൂപങ്ങളുണ്ട്.

"തത് സവിതുർവരേണ്യം
ഭർഗോ ദേവസ്യ ധീമഹി
ധിയോ യോ നഃപ്രചോദയാത് " എന്നതു്

ത്രിപദയായ ഗായത്രി. അതിനോട് "പരോ രജസേ സാവദോം' എന്ന നാലാം പാദം ചേർക്കുമ്പോൾ ചതുഷ്പദയായ ഗായത്രി. രണ്ടും മൂകാംബികയുടെ മന്ത്രശരീരങ്ങൾ.
899. ഗുഹനീയാ — മറച്ചുവയ്ക്കപ്പെടേണ്ടവൾ.
900. ഗുഹാവാസാ — ഗുഹയിൽ വസിക്കുന്നവൾ, ഭക്തന്റെ ഹൃദയമാകുന്ന ഗുഹയിൽ വസിക്കുന്നവൾ.
901. ഗുപ്താ — മറച്ചുവയ്ക്കപ്പെട്ടവൾ, ദേവീതന്ത്രങ്ങളും മന്ത്രങ്ങളും രഹസ്യമായി സൂക്ഷിക്കപ്പെടുന്നതിനാൽ.
902. ഗോവിന്ദപൂജിതാ — ഗോവിന്ദനാൽ പൂജിക്കപ്പെടുന്നവൾ.
903. ഘാതിനീ — കൊല്ലുന്നവൾ, ദുഷ്ടരെ നശിപ്പിക്കുന്നവൾ. ദുഷ്ടതയെ നശിപ്പിക്കുന്നവൾ.
904. ഘനദാ — മേഘങ്ങളെ നൽകുന്നവൾ, മഴപെയ്യിച്ചു സസ്യങ്ങളെ പുഷ്ടിപ്പെടുത്തുന്നവൾ.
905. ഘോഷാ — പാർവ്വതീദേവി, ഉച്ചത്തിൽ ശബ്ദിക്കുന്നവൾ.
906. ഘണ്ടാഘോഷവിജൃംഭിതാ — ഘണ്ടാ ശബ്ദംകൊണ്ടു് വർദ്ധിക്കുന്നവൾ.
907. ചന്ദ്രഹാസാ — ചന്ദ്രനെപ്പോലെ ശോഭിക്കുന്നവൾ, പൂനിലാവുപോലെ ആകർഷകമായ പുഞ്ചിരിയുള്ളവൾ.
908. ചാരുരൂപാ — മനോഹരമായ രൂപമുള്ളവൾ.
909. ചന്ദ്രചൂഡാ — ചന്ദ്രക്കല ആഭരണമായി അണിയുന്നവൾ, ചന്ദ്രചൂഡനായ ശിവന്റെ പത്നി.
910. ചതുർഭുജാ — നാലു കൈകളുള്ളവൾ.
911. ചരണ്ടാരൂപാ — ചരണ്ടുകൾ രൂപമായവൾ.
912. ഛത്രച്ഛന്നാ — രാജരാജേശ്വരീ ചിഹ്നമായ വെൺകൊറ്റക്കുട കൊണ്ടു മറഞ്ഞവൾ.

913. ചരിത്രഭേദനിവാരിണീ – പിളർപ്പും മുറിവും ഒഴിവാക്കുന്നവൾ. (വ്യക്തിശരീരത്തിലുണ്ടാകുന്ന മുറിവുകളും സമൂഹഘടനയിലുണ്ടാകുന്ന പിളർപ്പുകളും ഇല്ലാതാക്കുന്നവൾ).
914. ജനിത്രീ – ജനിപ്പിച്ചവൾ.
915. ജാഹ്നവീ – ഗംഗാനദി.
916. ജേത്രീ – ജയിക്കുന്നവൾ.
917. ജയന്തീ – ഇന്ദ്രപുത്രിയും ശുക്രാചാര്യരുടെ പത്നിയുമായ ദേവി.
918. ജയശാലിനീ – ജയമുള്ളവൾ, സ്വഭക്തന്മാർക്ക് എല്ലാകാര്യത്തിലും ജയം നൽകുന്നവൾ.
919. ഝല്ലരീവാദ്യസംപ്രീതാ – ഝല്ലരി എന്ന വാദ്യത്തിന്റെ മേളം കൊണ്ട് പ്രീതിപ്പെടുന്നവൾ.
920. ഝംഝാ – കൊടുങ്കാറ്റായി വർത്തിക്കുന്നവൾ.
921. ഝഷവിലോചനാ – മീനിന്റെ ആകൃതിയുള്ള കണ്ണുള്ളവൾ.
922. ദാനവാന്തകരീ – ദാനവന്മാരെ നശിപ്പിക്കുന്നവൾ.
923. ദീപ്താ – പ്രകാശിക്കുന്നവൾ.
924. നാദബിന്ദുകലാത്മികാ – നാദം, ബിന്ദു, കല എന്നിവ രൂപമായവൾ.
925. ധർമ്മഗുപ്താ – ധർമ്മത്തിൽ മറഞ്ഞിരിക്കുന്നവൾ, ധർമ്മത്തെ മറയ്ക്കുന്നവൾ.
926. ധനാധാരാ – ധനത്തിന് ആധാരമായവൾ.
927. വീരഭദ്രപുരസ്കൃതാ – വീരഭദ്രനാൽ പുരസ്കരിക്കപ്പെട്ടവൾ (മൂകാംബികാക്ഷേത്രത്തിൽ വീരഭദ്രസ്വാമിയുടെ പ്രതിഷ്ഠയുണ്ട്).
928. നാനാരൂപധരാ – പല രൂപങ്ങൾ ധരിച്ചവൾ.
929. നാനാവേദശാസ്ത്രവിഹാരിണീ – വിവിധ വേദങ്ങളിലും ശാസ്ത്രങ്ങളിലും വിഹരിക്കുന്നവൾ.
930. നിർമദാ – മദമില്ലാത്തവൾ.
931. നിസ്പൃഹാ – ആഗ്രഹങ്ങളില്ലാത്തവൾ.
932. നീതിഃ – നീതിയായി രൂപം ധരിച്ചവൾ.
933. നീലനീരദഗർജ്ജിതാ – വർഷകാലമേഘം പോലെ ഗർജ്ജിക്കുന്നവൾ.
934. പാവനീ – പാവനമാക്കിത്തീർക്കുന്നവൾ, ഏതു കർമ്മവും മൂകാംബികയെ സ്മരിക്കുന്നതോടെ പാവനമായിത്തീരുമെന്നതിനാൽ.
935. പരമോദാരാ – ഏറ്റവും ഔദാര്യമുള്ളവൾ.
936. പരാമോദാ – പരമാനന്ദം രൂപമായവൾ.
937. പയസ്വിനീ – കാമധേനു, നദി, രാത്രി (എല്ലാ അർത്ഥവും ചേരും).

938· ഭക്തപ്രിയാ — ഭക്തന്മാരെ ഇഷ്ടപ്പെടുന്നവൾ·
939· പ്രിയംകരീ — പ്രിയത്തെ ചെയ്യുന്നവൾ, ആഗ്രഹിക്കുന്നതു നൽകുന്നവൾ·
940· പഞ്ചപാതകനാശിനീ — പഞ്ചമഹാപാതകങ്ങളെ നശിപ്പിക്കുന്നവൾ·
941· ഫാലനേത്രാ — നെറ്റിയിൽ കണ്ണുള്ളവൾ·
942· ഫലദാത്രീ — ഫലം നൽകുന്നവൾ·
943· ഫണിരാജവിഭൂഷിതാ — സർപ്പരാജനെ ആഭരണമായി അണിഞ്ഞവൾ·
944· ബാലകൃഷ്ണപ്രിയാ — ഉണ്ണികൃഷ്ണനെ ഇഷ്ടപ്പെടുന്നവൾ, ഉണ്ണികൃഷ്ണന് ഇഷ്ടപ്പെട്ടവൾ·
945· ബാലാ — കൗമാരപ്രായം കഴിയാത്തവൾ, ലളിതാംബികാപുത്രിയായി ഭണ്ഡപുത്രന്മാരെ നശിപ്പിച്ച ദേവി, ബാലാമന്ത്രസ്വരൂപിണി·
946· ബാലാമന്ത്രപ്രപൂജിതാ — ബാലാമന്ത്രം കൊണ്ടു പൂജിക്കപ്പെടുന്നവൾ·
947· ഭാവിനീ — ഗുണവതി, സുന്ദരി·
948· ഭാസ്വതീ — പ്രകാശിക്കുന്നവൾ·
949· ഭാമാ — സത്യഭാമയായി അവതരിച്ചവൾ·
950· ഭീഷണാ — ഭയമുണ്ടാക്കുന്നവൾ·
951· ഭീതിനാശിനീ — ഭയം ഇല്ലാതാക്കുന്നവൾ·
952· മാധവീ — മഹാലക്ഷ്മി, സുഭദ്ര·
953· മൈഥിലീ — സീതാദേവി·
954· മുദ്രാ — പൂജാദികർമ്മങ്ങളിൽ ഉപയോഗിക്കുന്ന അംഗുലിന്യാസവും അവയവസ്ഥിതിയും. മുദ്രകളെ തന്ത്രശാസ്ത്രം ദേവിമാരായി കണക്കാക്കുന്നു
955· മലയാചലവാസിനീ — മലയാചലത്തിൽ വസിക്കുന്നവൾ·
956· യോഗവിദ്യാ — ഹഠയോഗാദികളിൽ വിവരിക്കുന്ന അഭ്യാസക്രമം·
957· യോഗിഗമ്യാ — യോഗിമാരാൽ പ്രാപിക്കപ്പെടാവുന്നവൾ·
958· യാജിതാ — യജിക്കപ്പെടുന്നവൾ (എല്ലാ യാഗങ്ങളും ദേവീപ്രീതിക്കുവേണ്ടിയാകയാൽ)·
959· യജ്ഞരൂപിണീ — യജ്ഞമായി രൂപം പൂണ്ടവൾ·
960· യക്ഷിണീയക്ഷസംസേവ്യാ — യക്ഷിണിമാരാലും യക്ഷന്മാരാലും സേവിക്കപ്പെടുന്നവൾ·
961· യാതുധാനവിനാശിനീ — യാതുധാനന്മാരെ നശിപ്പിച്ചവൾ·

962. രമണീ — രമിപ്പിക്കുന്നവൾ.
963. രാഗിണീ — രാഗമുള്ളവൾ, സംഗീതത്തിൽ രാഗങ്ങളുടെ അധിഷ്ഠാനദേവതമാരെ രാഗിണിമാരെന്നു പറയും. ഓരോ രാഗത്തിനും രാഗിണിയായി വർത്തിക്കുന്നവൾ. മൂകാംബിക കലാദേവതയാണ്.
964. രാമാ — രമിപ്പിക്കുന്നവൾ, സുന്ദരി, മഹാലക്ഷ്മി.
965. രേവതീ — ഒരു നക്ഷത്രം, ബലരാമന്റെ പത്നി.
966. രാജ്യദായിനീ — രാജ്യം നൽകുന്നവൾ, രാജപദവി നൽകുന്നവൾ, ദേവീ സാമ്രാജ്യമാകുന്ന പ്രപഞ്ചം ഭക്തനു നൽകുന്നവൾ.
967. ലലാടികാലസത്ഫാലാ — ലലാടിക കൊണ്ടു ശോഭിക്കുന്ന നെറ്റിയുള്ളവൾ (സീമന്തരേഖയ്ക്കു കീഴിൽ നെറ്റിയിലേക്കു തൂങ്ങിക്കിടക്കും വിധം അണിയുന്ന ആഭരണമാണു ലലാടിക).
968. ലലാടനയനപ്രിയാ — നെറ്റിക്കണ്ണുള്ള ശ്രീപരമേശ്വരനു പ്രിയപ്പെട്ടവൾ.
969. വാങ്മയീ — വാക്കു് രൂപമായവൾ, ഭാഷാരൂപമായവൾ
970. വാക്പ്രദാ — വാക്കുകൾ പ്രദാനം ചെയ്യുന്നവൾ, സരസ്വതീദേവി.
971. വീരാ — വീര്യമുള്ളവൾ.
972. വാരിജാസനപൂജിതാ — ബ്രഹ്മാവിനാൽ പൂജിക്കപ്പെടുന്നവൾ.
973. ശാകംഭരീ — സ്വശരീരത്തിൽ നിന്ന് ജീവികൾക്ക് ആഹാരമായി ശാകങ്ങളെ സൃഷ്ടിച്ചു നൽകിയവൾ (ശാകം മുഖ്യമായി ചീരവർഗ്ഗത്തിൽപ്പെട്ട സസ്യങ്ങളെ കുറിക്കുന്നു).
974. ശുകാലാപാ — തത്തയെപ്പോലെ മധുരമായി പാടുന്നവൾ.
975. ശർവാണീ — ശിവപത്നി.
976. ശാന്തിദായിനീ — ശാന്തിനൽകുന്നവൾ.
977. ഷഡ്വർഗനാശിനീദേവീ — കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നിവയെ നശിപ്പിക്കുന്നവളായ ദേവി.
978. ഷഡാധാരനികേതനാ — മൂലാധാരം തൊട്ടു് ആജ്ഞാചക്രം വരെയുള്ള ആറു് ആധാരചക്രങ്ങളെ വാസസ്ഥാനമാക്കിയവൾ, കുണ്ഡലിനീശക്തി (കുണ്ഡലിനീരൂപത്തിൽ മൂകാംബികയെ മുൻപു വിവരിച്ചതു നോക്കുക).
979. സർവൈശ്വര്യപ്രദാ — എല്ലാ ഐശ്വര്യങ്ങളും നൽകുന്നവൾ.
980. സാധ്വീ — പതിവ്രത.
981. സഹിഷ്ണു — സഹിക്കുക ശീലമായവൾ.

982. സാഗരാംബരാ — സമുദ്രം വസ്ത്രമായുള്ളവൾ, സർവംസഹയായ ഭൂമി.
983. ഹിരണ്യഗർഭാ — ബ്രഹ്മാണ്ഡത്തെ ഉള്ളിൽ ധരിക്കുന്നവൾ, വിഷ്ണുരൂപിണി, സൂക്ഷ്മശരീരത്തിനുള്ളിൽ ആത്മാവായി സ്ഥിതിചെയ്യുന്നവൾ.
984. ഹരിണി — സർവത്തെയും ഹരിക്കുന്നവൾ, സംഹാരശക്തി (സുന്ദരി എന്നും).
985. ഹാദിവിദ്യാസ്വരൂപിണി — ശ്രീവിദ്യാമന്ത്രത്തിന് രണ്ടു രൂപങ്ങളുള്ളതിൽ ഒന്നാണ് ഹാദിവിദ്യ. മറ്റൊന്ന് കാദിവിദ്യ. ആദ്യക്ഷരം 'ഹ' ആയ ശ്രീവിദ്യ ഹാദിവിദ്യ. ഇതിനു ലോപാമുദ്രാവിദ്യ എന്നും പേര്. ഹാദിവിദ്യ കാദിവിദ്യയെപ്പോലെ ദേവീസ്വരൂപമാണ്.
986. ക്ഷീരാബ്ധിതനയാലക്ഷ്മീ — പാൽക്കടലിന്റെ പുത്രിയായ ലക്ഷ്മീദേവി.
987. ക്ഷയക്ഷോഭനിവാരിണി — നാശവും ക്ഷോഭവും നിവാരണം ചെയ്യുന്നവൾ.
988. ഗൃഹലക്ഷ്മീ — വീട്ടിന്റെ ഐശ്വര്യമായി വർത്തിക്കുന്നവൾ.
989. രാജ്യലക്ഷ്മീ — രാജ്യത്തിന്റെ ഐശ്വര്യമായവൾ.
990. വിശ്വലക്ഷ്മീ — വിശ്വത്തിന്റെ ഐശ്വര്യമായവൾ.
991. കൃപാമയീ — കാരുണ്യം രൂപം പൂണ്ടവൾ.
992. വിത്തേശ്വരീ — എല്ലാ ധനത്തിനും ഈശ്വരിയായവൾ.
993. വിത്തദാത്രീ — ധനം നൽകുന്നവൾ.
994. വിജയാ — ജയിക്കുന്നവൾ.
995. വിജയപ്രദാ — ജയം നൽകുന്നവൾ.
996. ശങ്കരാചാര്യസംസേവ്യാ — ശ്രീശങ്കരാചാര്യരാൽ സേവിക്കപ്പെട്ടവൾ. ക്ഷേത്രം നിർമ്മിച്ചതും അവിടത്തെ പൂജാവിധികൾ ചിട്ടപ്പെടുത്തിയതും ജഗദ്ഗുരുവായ ശ്രീമദ്ശങ്കരാചാര്യസ്വാമികളാണ്.
997. ശങ്കരീ — മംഗളം നൽകുന്നവൾ.
998. ശിവയോഗിനീ — ശിവനുമായി ഐക്യം പ്രാപിച്ചവൾ, ശിവാഭിന്നയായവൾ.
999. സൗപർണികാതീർഥരൂപാ — സൗപർണിക എന്ന തീർഥത്തിന്റെ രൂപത്തിൽ ഭക്തരുടെ പാപങ്ങളെ നശിപ്പിക്കുന്നവ
1000. കുടജാദ്രിനിവാസിനീ — കുടജാദ്രിയിൽ കുടികൊള്ളുന്ന പരാശക്തി.

ഓം മൂകാംബികായൈ നമഃ

കേരളത്തിന്റെ വിദ്യാദേവതയാണ് മൂകാംബികാദേവി. കേരളത്തിൽ കുടിയിരുത്താൻവേണ്ടി ശങ്കരഭഗവത്പാദർ ദേവിയെ കൂട്ടിക്കൊണ്ടു വന്നുവെന്നും ദേവി കേരളത്തിൽ കരുണാദൃഷ്ടി പതിപ്പിച്ചുകൊണ്ട് കൊല്ലൂരിൽ ഉള്ളകൊള്ളുന്നു എന്നും ഐതിഹ്യം.

മൂകാംബികയുടെ വിവിധ മൂർത്തികളും ദേവീപരമായ മന്ത്രങ്ങളും ദേവീപ്രീതികരങ്ങളായ യോഗസാധനാരഹസ്യങ്ങളും ചേർന്നതാണ് മൂകാംബികാസഹസ്രനാമം.

കേരളീയനായ ഒരു ദേവീഭക്തൻ രചിച്ചതെന്നു കണക്കാക്കേണ്ട ഈ സ്തോത്രം നാമാവലിയോടും ഡോ. ബി. സി. ബാലകൃഷ്ണന്റെ ലഘുവ്യാഖ്യാനത്തോടും കൂടി ഞങ്ങൾ പ്രസിദ്ധപ്പെടുത്തുന്നു.

---

ശ്രീവിദ്യാ കൾച്ചറൽ പബ്ലിക്കേഷൻസ്